ഹിന്ദുമതപാഠശാലാ ഗ്രന്ഥാവലി നമ്പർ 12.

# ശ്രീമഹാഭാഗവതകഥകൾ.




തിരുവിതാംകൂർ ദേവസ്വം ബോർഡ്
പ്രസിദ്ധപ്പെടുത്തുന്നതു്.

[വില ൩ണാ

ഹിന്ദുമതപാഠശാലാ ഗ്രന്ഥാവലി നമ്പർ 12.

# ശ്രീമഹാഭാഗവതകഥകൾ


ഗ്രന്ഥകർത്താ

ഡാക്ടർ. പി. കെ. നാരായണപിള്ള,
എം. ഏ., പി. എച്ച്. ഡി.


എഡിറ്റോറിയൽ കമ്മിററി.

ശ്രീ. പി. ബാലകൃഷ്ണപിള്ള എം. ഏ.

ശ്രീ. കെ. ബാലരാമപ്പണിക്കർ ബി. ഏ.,
പണ്ഡിതമഹോപാദ്ധ്യായശിരോമണി.

ശ്രീ. പി. ശേഷാദ്രിഅയ്യർ ബി. ഏ., എം. എൽ.

ഡാക്ടർ. പി. കെ. നാരായണപിള്ള
എം. ഏ., പി. എച്ച്. ഡി.


1955.] [വില [illegible]

# ആമുഖം.

---

ഭഗവത്പ്രതിപാദിതങ്ങളായ ഒട്ടനേകം വിശിഷ്ട കഥകൾ ഉണ്ടെങ്കിലും ഭഗവാന്റെ അവതാരകഥകളാണല്ലോ അവയിൽ ഏററവും മുഖ്യവും ഹൃദ്യവുമായിട്ടുള്ളവ. അതിനാൽ ശിശുക്കൾക്കുവേണ്ടി വിരചിതമായ ഈ ലഘുഗ്രന്ഥത്തിൽ അവതാരകഥകൾ മാത്രമേ നിബന്ധങ്ങളായിട്ടുള്ളൂ. കുട്ടികൾക്ക് കഥകൾ ക്ലേശരഹിതമായി ഗ്രഹിക്കുന്നതിന് ഉതകുന്ന ലളിതമായ ഗദ്യശൈലി ഉപയോഗിക്കുവാൻ ഇതിൽ കഴിയുന്നത്ര ശ്രമിച്ചിട്ടുണ്ട്. ഹിന്ദുമതാദർശങ്ങളെ ഹൃദയാവർജ്ജകമായ രീതിയിൽ പ്രചരിപ്പിക്കുന്ന ഈ കഥകൾ കുട്ടികളുടെ സംസ്കാരസമ്പത്തിനെ ഗണ്യമായി വർദ്ധിപ്പിക്കുമെന്നു വിശ്വസിക്കുന്നു.

ദേവസ്വം ബോർഡ്
പ്രസിദ്ധീകരണക്കമ്മിററി.

# ഭാഗവതകഥകൾ.

## ദശാവതാരങ്ങൾ.

### ൧. മത്സ്യാവതാരം.

ഹയഗ്രീവൻ എന്ന പേരായി ഒരു അസുരരാജാവു പണ്ടു് ജീവിച്ചിരുന്നു. അയാൾ കാഴ്ചയിൽ ഭയങ്കരനായിരുന്നു. ഏതു ദുഷ്ടവൃത്തി ചെയ്യുന്നതിനും ആ രാക്ഷസൻ മടിച്ചിരുന്നില്ല. മററുള്ളവരെ ഉപദ്രവിക്കുന്നതിനു് അയാൾക്കു് പ്രത്യേകം കൌതുകമുണ്ടായിരുന്നു. അസുരന്മാരുടെ ശത്രുക്കളായിരുന്ന ദേവന്മാരെ ജയിക്കണമെന്നായിരുന്നു ഹയഗ്രീവന്റെ ഏററവും വലിയ ദുർമ്മോഹം.

തങ്ങളുടെ രാജാവു് ശക്തിമാനായിത്തീർന്നപ്പോഴേക്കും അസുരന്മാരുടെ അഹങ്കാരം വർദ്ധിച്ചു. ദേവന്മാരെ ജയിക്കുന്നതിനു് അവരും വേണ്ട ഉത്സാഹങ്ങൾ ആരംഭിച്ചു. അസുരന്മാരുടെ കൂട്ടത്തിലുള്ള സേനാപതികളും, മന്ത്രിമാരും, ആന, തേർ, കുതിര, കാലാൾ എന്നിവയോടുകൂടി ഹയഗ്രീവനെക്കണ്ടു വന്ദിച്ചു. അവരോടു് ഹയഗ്രീവൻ അഹങ്കാരത്തോടുകൂടി ഇങ്ങനെ പറഞ്ഞു.

"ദാനവന്മാരായ നമ്മുടെ സ്ഥാനം ഇടിഞ്ഞുപോയിട്ട് എത്രയോ നാളായി. ഈ മാനക്ഷയം അനുഭവിച്ചുകൊണ്ട് അല്പനേരം പോലും ജീവിച്ചിരിക്കണമെന്നു ഞാൻ ആഗ്രഹിക്കുന്നില്ല. ദേവന്മാരെ ഉടനെതന്നെ ജയിച്ചു നമുക്കു സ്വർഗ്ഗം വാഴണം. ദേവേന്ദ്രനും ഞാനും തമ്മിൽ എന്താണ് വ്യത്യാസം? ദേവന്മാരെ പരാജയപ്പെടുത്തിയാൽ അവരുടെ ഭണ്ഡാരമെല്ലാം നമുക്കു ലഭിക്കും. എന്നുമാത്രമല്ല, സ്വർഗ്ഗത്തിലെ വിശിഷ്ട വസ്തുക്കളെല്ലാം നമ്മുടെ അധീനത്തിലാകും. നിങ്ങൾക്കെല്ലാം വളരെ സുഖമായി സ്വർഗ്ഗത്തു ജീവിക്കുവാൻ സാധിക്കയും ചെയ്യും.

ഭൂമിയിലെ ധർമ്മങ്ങളാണ് ദേവന്മാരുടെ മഹത്ത്വത്തിനു കാരണം. അതുകൊണ്ട് അവയെ എല്ലാം നമുക്കു തടയണം. ഈ ധർമ്മങ്ങൾക്കെല്ലാം ആധാരമായിട്ടുള്ളത് വേദങ്ങളാണ്. നാലുവേദങ്ങളും ബ്രഹ്മാവിന്റെ നാലു മുഖങ്ങളിലാണിരിക്കുന്നതു്. അവിടെ നിന്നും അവയെ തട്ടിയെടുക്കണം. മോഷണംകൊണ്ടു മാത്രമേ ഇതു സാദ്ധ്യമാകയുള്ളു. ഞാൻ സൂത്രത്തിൽ ബ്രഹ്മസദസ്സിൽ ചെന്നു വേദങ്ങളെ മോഷ്ടിച്ചുകൊണ്ടുവരാം; എന്റെ പേരു ഹയഗ്രീവൻ എന്നാണെങ്കിൽ ഇതു ഞാൻ എന്തായാലും സാധിക്കും.

ആദ്യമായി ദേവന്മാരുടെ മദമടക്കിയിട്ടു മേൽകാര്യം. യുദ്ധത്തിനായി നമുക്കു സ്വർഗ്ഗത്തേക്കു തിരിക്കാം. നിങ്ങൾ എല്ലാവരും വേണ്ട സൈന്യശേഖരത്തോടും മററു് ഒരുക്കങ്ങളോടും കൂടി പുറപ്പെടാൻ തയ്യാറായിക്കൊള്ളുവിൻ,

നമുക്കു ദേവന്മാരെ ജയിക്കാം; ദാനവന്മാരുടെ നഷ്ടപ്പെട്ട പ്രതാപം വീണ്ടെടുക്കാം !!"

ഇങ്ങനെ വീരവാദങ്ങൾ പറഞ്ഞശേഷം ഹയഗ്രീവൻ യുദ്ധത്തിനു പുറപ്പെടാൻ തേരിൽ കയറി. വില്ലു്, ശരം, വാളു്, പരിച, കുന്തം, ശൂലം തുടങ്ങിയ ആയുധങ്ങളുമായി അസുരപ്പട അയാളുടെ പുറകേ കൂടി. മദ്യപാനം കൊണ്ടു മദിച്ച ആ സൈന്യം കൊട്ടും ഘോഷവും ആയി മുമ്പോട്ടു നീങ്ങി. ആനയും കുതിരയും തേരും ഒട്ടു വളരെയുണ്ടായിരുന്നു. ആകെക്കൂടി ആ ദാനവസൈന്യം ഒരു മഹാസമുദ്രംപോലെ കാണപ്പെട്ടു. അട്ടഹാസങ്ങളോടും കോലാഹലങ്ങളോടും കൂടി ഹയഗ്രീവനും അസുരസൈന്യവും സ്വർഗ്ഗത്തു പ്രവേശിച്ചു. ദേവന്മാരുടെ രാജധാനിയായ അമരാവതിയെ അവർ ആക്രമിച്ചു.

ദേവന്മാരും അസുരരും തമ്മിൽ ഉഗ്രമായ യുദ്ധമാരംഭിച്ചു. ഇന്ദ്രൻെറ ആജ്ഞയനുസരിച്ചു് അഗ്നി, വരുണൻ, കാലൻ തുടങ്ങിയ ദേവന്മാരും യക്ഷകിന്നരഗന്ധർവ്വന്മാരും മററും സൈന്യങ്ങളോടും കൂടി അസുരന്മാരെ എതിർത്തു. ഇരുകൂട്ടരും വാശിയോടെ യുദ്ധം ചെയ്തു. പരസ്പരം വെട്ടി, കുത്തി, അടിച്ചു, പിടിച്ചു, അസ്ത്രമയച്ചു. കുറെക്കഴിഞ്ഞപ്പോഴേക്കു് ദേവന്മാർ ക്ഷീണിച്ചുതുടങ്ങി, അവരുടെ സൈന്യം ചിന്നിച്ചിതറി. അസുരന്മാരുടെ ശക്തിയെ എതിർക്കാൻ വയ്യാതെ ഒടുവിൽ ദേവന്മാരുടെ നേതാക്കന്മാരും പടയാളികളും തോററോടി. ഈ സന്ദർഭത്തിൽ

അവരുടെ രാജാവായ ദേവേന്ദ്രൻതന്നെ പോർക്കളത്തിലിറങ്ങി ഹയഗ്രീവനുമായി ഏററുമുട്ടി. പക്ഷേ ഫലമുണ്ടായില്ല. ദേവേന്ദ്രനും തോററു. തന്റെ വാഹനമായ ഐരാവതം അദ്ദേഹത്തെ വഹിച്ചുകൊണ്ടു പരക്കം പാഞ്ഞു. തോറേറാടിയ ദേവന്മാർ മഹാമേരുപർവ്വതത്തിന്റെ ഗുഹകളിൽ അഭയം പ്രാപിച്ചു.

വിജയികളായ അസുരന്മാർ സ്വർഗ്ഗം വാഴാൻ തുടങ്ങി. ദേവേന്ദ്രന്റെ സിംഹാസനത്തിൽ കയറി ഹയഗ്രീവൻ ഞെളിഞ്ഞിരുന്നു. കല്പവൃക്ഷത്തിൽ നിന്നും അസുരന്മാർ ഇഷ്ടമുള്ളതെല്ലാം അപഹരിച്ചുതുടങ്ങി. അമരാവതിയിലെ മനോഹരമായ നന്ദനോദ്യാനത്തിൽ അവർ സ്വൈരമായി വിഹരിച്ചു. ദേവഗംഗയിലെ പരിശുദ്ധമായ ജലത്തിൽ ആ പാപികൾ സുഖമായി കുളിച്ചു. ഇങ്ങനെ ദാനവന്മാർ സന്തോഷമായി സ്വർഗ്ഗത്തു കുറെ നാൾ കഴിഞ്ഞുകൂടി.

സ്വർഗ്ഗം ലഭിച്ചതുകൊണ്ടു മാത്രം ഹയഗ്രീവൻ തൃപ്തനായില്ല. തന്റെ പ്രതിജ്ഞയനുസരിച്ചു് വേദങ്ങളെ അപഹരിക്കുവാൻ അയാൾ ഒരുങ്ങി. മായാബലംകൊണ്ടു മററുള്ളവർ കാണാതെ ആ അസുരൻ സത്യലോകത്തിലെത്തി. ദേവർഷിമാരോടുകൂടി ധ്യാനനിരതനായിരിക്കുന്ന ബ്രഹ്മദേവനെ അവിടെ ഹയഗ്രീവൻ കണ്ടു. അദ്ദേഹത്തെ വഞ്ചിച്ചു വേദങ്ങളെ അപഹരിക്കുവാൻ തക്കം നോക്കി അയാൾ അവിടെ ഒരിടത്തു മറഞ്ഞിരുന്നു.

അങ്ങനെയിരിക്കെ ലോകത്തു പ്രളയം തുടങ്ങി. ബ്രഹ്മാവും കുറഞ്ഞൊന്നുറങ്ങി. ഈ അവസരം നോക്കി പതുങ്ങി ച്ചെന്നു് ഹയഗ്രീവൻ ബ്രഹ്മാവിന്റെ നാലുമുഖങ്ങളിൽ നിന്നും നാലു വേദങ്ങളേയും തട്ടിക്കൊണ്ടുപോയി. ഉറക്കം നിമിത്തം ബ്രഹ്മാവോ ദേവർഷിമാരോ ഇതറിഞ്ഞില്ല. ഉറക്കമുണന്നപ്പോറം ബ്രഹ്മാവു് നാലുവേദങ്ങളും മറന്നിരുന്നു. അദ്ദേഹത്തിനു സംഭ്രമമായി. ദേവർഷിമാരെ വിവരം ധരിപ്പിച്ചു. അവർ ദിവ്യദൃഷ്ടി ഉപയോഗിച്ചു് ഹയഗ്രീവനാണു് വേദം മോഷ്ടിച്ചുകൊണ്ടുപോയതെന്നു മനസ്സിലാക്കി. ഇതിനു പരിഹാരമുണ്ടാക്കുവാനായി ബ്രഹ്മാവും മുനിമാരും സർവ്വേശ്വരനായ മഹാവിഷ്ണുവിനെ ഭജിച്ചു തുടങ്ങി.

'വേദം' എന്ന വാക്കിനു് അറിവു് എന്നാണത്ഥം. വിലയേറിയ അറിവുകറം ഉറംക്കൊള്ളുന്നവയാണു് വേദങ്ങറം നാലും. അവയിൽ ഈശ്വരാരാധനത്തിനുള്ള മന്ത്രങ്ങളും കമ്മങ്ങളനുഷ്ഠിക്കുവാനുള്ള നിർദ്ദേശങ്ങളും തത്ത്വചിന്തകളും മററും അടങ്ങിയിരിക്കുന്നു. അവയെ അപഹരിക്കുന്നതു് വിശിഷ്ടമായ അറിവിനെ നശിപ്പിക്കുന്നതിനോടു തുല്യമാണു്. അജ്ഞാനികളായ അസുരന്മാർ ആഗ്രഹിച്ചിരുന്നതു് അതാണതാനും.

വേദം മറഞ്ഞതോടുകൂടി ഭൂമിയിൽ വളരെ കഷ്ടപ്പാടായി. ഈശ്വരനെ സ്തോത്രം ചെയ്യുവാൻ മന്ത്രങ്ങളില്ല. യാഗാദികമ്മങ്ങറം ചെയ്യുവാനുള്ള അറിവില്ല; വിവേകമില്ല,

ദേവപൂജയില്ല. കർമ്മങ്ങൾ ചെയ്യാത്തതു നിമിത്തം ദേവന്മാ ക്ക് തൃപ്തിയില്ല. അതു കാരണം മഴയില്ല. മഴയില്ലാതെ വന്നാലുള്ള അനുഭവം വർണ്ണിക്കേണ്ടതില്ലല്ലൊ. ചുരു ക്കത്തിൽ ദാരിദ്ര്യം നിമിത്തവും അജ്ഞാനംകൊണ്ടും ലോകം വളരെ വളരെ വിഷമിച്ചു. ഈ ദുരിതങ്ങളിൽ നിന്നെല്ലാം രക്ഷ നൽകുവാനായി സ്നേഹസ്വരൂപനായ മഹാവിഷ്ണു ഭൂമിയിലവതരിക്കുവാൻ നിശ്ചയിച്ചു.

ദ്രമിള രാജ്യത്ത് സത്യവ്രതൻ എന്നു പേരായ ഒരു മഹാരാജാവുണ്ടായിരുന്നു. ലോകകാര്യങ്ങളിൽ വിര ക്തി വന്ന അദ്ദേഹം വനത്തിൽ പോയി തപസ്സുചെയ്തു കൊണ്ടിരുന്നു. മോക്ഷം ലഭിക്കണമെന്നായിരുന്നു അദ്ദേ ഹത്തിന്റെ ഏകമായ ആഗ്രഹം. അതിനുവേണ്ടി കൃത്യ നിഷ്ഠയോടുകൂടി വ്രതാനുഷ്ഠാനങ്ങൾ നിർവ്വഹിച്ചുവന്നു. ഒരു ദിവസം അദ്ദേഹം നദിയിൽ പോയി സ്നാനം ചെയ്തശേഷം തർപ്പണത്തിനായി കയ്യിൽ വെള്ളം കോരിയെടുത്തു. അ പ്പോൾ തന്റെ കയ്യിലെ ജലത്തിൽ ഒരു മനോഹരമായ ചെറിയ മത്സ്യം കിടക്കുന്നതുകണ്ടു. ഉടനെതന്നെ അദ്ദേഹം അതിനെ നദിയിലേക്കെറിഞ്ഞു. ആ മത്സ്യം അപ്പോൾ ക്ഷീണിച്ചു തളരുന്നതു പോലെ കാണപ്പെട്ടു. ഇതു കണ്ട് കാരുണ്യശീലനായ ആ രാജാവിന്റെ മനസ്സലിഞ്ഞു. അദ്ദേഹം അതിനെ എടുത്തു നിറച്ചു വെള്ളമുണ്ടായിരുന്ന തന്റെ കിണ്ടിയിൽ ആക്കി ആശ്രമത്തിലേക്കു കൊണ്ടു പോയി. അവിടെ എത്തിയപ്പോഴേക്കും കിണ്ടിയിൽ കൊള്ളാത്ത വിധം മത്സ്യം വളർന്നിരുന്നു. ഉടനെ ഒരു കുട

ത്തിൽ വെള്ളംനിറച്ചു് മത്സ്യത്തിനെ അതിലാക്കി. മത്സ്യം അതിവേഗം വളന്നതു കണ്ടു് അതിനെ രാജാവു് കിണററിലാക്കി. വീണ്ടും വളൎന്നുവന്ന മത്സ്യം കിണററിലും കൊള്ളുകയില്ലെന്നായി. അപ്പോൾ അതിനെകളത്തിലാക്കി. പ്രതിക്ഷണം വളൎന്നു വരികയാൽ അതിനു കളത്തിലും വേണ്ട സ്ഥലമില്ലാതായി. ഇത്രയും കഴിഞ്ഞപ്പോഴേക്കും രാജാവു് വല്ലാതെയായി. എങ്കിലും യോഗശക്തിയുപയോഗിച്ചു് ആ ദിവ്യ മത്സ്യത്തെ ആററിലേയ്ക്കു മാററി. അത്ഭുതകരമായി വീണ്ടും വളൎന്നുവന്ന അതിനെ യോഗിയായ സത്യവ്രതൻ ഒടുവിൽ സമുദ്രത്തിലാക്കി. ഈ അത്ഭുതമത്സ്യം സാക്ഷാൽ മഹാവിഷ്ണുവാണെന്നു സത്യവ്രതൻ ദിവ്യചക്ഷുസ്സു കൊണ്ടു് മനസ്സിലാക്കി. ഭക്തി പരവശനായി അദ്ദേഹം മഹാവിഷ്ണുവിനെ സ്തുതിച്ചു.

മഹാവിഷ്ണു മത്സ്യമായി അവതരിച്ചിരിക്കുന്നതു് ഹയഗ്രീവനെ വധിച്ചു് വേദങ്ങളെ വീണ്ടെടുക്കാനാണെന്നു് സത്യവ്രതനു മനസ്സിലായി. വിവേകവും വിജ്ഞാനവും നശിച്ചു് ലോകം അന്ധകാരത്തിൽ മുങ്ങുമ്പോൾ ഈശ്വരനല്ലാതെ ആരാണു് ലോകത്തെ സമുദ്ധരിക്കുവാനുള്ളതു് ? ഇതാണു് മത്സ്യാവതാരത്തിന്റെ ലക്ഷ്യം. ഈ പരമാത്ഥം ഗ്രഹിച്ചു സത്യവ്രതൻ അത്യന്തം സന്തോഷിച്ചു.

സമുദ്രങ്ങളിൽ വെള്ളം പെരുകി കരകൾ കവിയുകയായി. കാളമേഘങ്ങൾ ആകാശത്തു നിറഞ്ഞു. ഇടി

മുഴങ്ങി. കൊള്ളിമീൻ മിന്നി. മഹാമാരി തുടങ്ങി. ഇതെല്ലാം കണ്ടപ്പോഠം പ്രളയകാലമായി എന്നു് സത്യവ്രതനു മനസ്സിലായി. അദ്ദേഹം ആ മഹാമത്സ്യത്തോടു് ഇങ്ങനെ അപേക്ഷിച്ചു. "സവ്വേശ്വര, എനിക്കു് ഒരു ആഗ്രഹമുണ്ടു്. അതു് അവിടുന്നു് സാധിച്ചു തരണം. സമുദ്രങ്ങളല്ലാം പെരുകി ഒന്നായിത്തീരുന്ന ഘട്ടത്തിൽ ഈ പ്രപഞ്ചമൊന്നു കാണണമെന്നാണു് എൻെറ മോഹം. അതിനു് അനുഗ്രഹിക്കണം." തൻെറ ഭക്തനായ രാജാവിനോടു് മഹാവിഷ്ണു ഇങ്ങനെ അരുളിച്ചെയ്തു: —

"സത്യവ്രത, നിന്നിൽ ഞാൻ പ്രസാദിച്ചിരിക്കുന്നു. ഏഴു ദിവസമാകുമ്പോഠം നിൻെറ മനോരഥം സാധിക്കും. സപ്തർഷികളും ഭവാനുമൊഴിച്ചു് ബാക്കിയെല്ലാവരും മരണമടയും, എല്ലാവസ്തുക്കളും നശിക്കും. മഹാസമുദ്രങ്ങഠം കോലാഹലത്തോടുകൂടി സമ്മേളിക്കുന്നതും പ്രപഞ്ചം ജലമയമായിത്തീരുന്നതും അങ്ങേക്കു് അന്നു കാണുവാൻ ഇടയാകും." ഇങ്ങനെ അരുളിച്ചെയ്തിട്ടു് ആ ദിവ്യമത്സ്യം സമുദ്രത്തിൽ മുങ്ങി.

ഏഴു ദിവസം കഴിഞ്ഞു. പ്രപഞ്ചം മുഴുവനും വെള്ളത്തിനടിയിലായി. ജീവജാലങ്ങഠം ചത്തൊടുങ്ങി. സസ്യങ്ങളെല്ലാം നശിച്ചു. പർവ്വതങ്ങഠം ഇടിഞ്ഞുവീണു. കൊടുങ്കാററു വീശി. ചുഴലിയും മലരിയും കൊണ്ടു് ജലപ്പരപ്പു് ഇളകി മറിഞ്ഞു. ഇതിനിടെ സപ്തർഷികളും സത്യവ്രതനും മാത്രം നീന്തിത്തുടിച്ചു് പ്രാണരക്ഷ ചെയ്തുകൊണ്ടി

രുന്നു. അവരും കൈകാലുകൾ കുഴങ്ങി വിഷമിക്കുകയായി. അപ്പോൾ അവിടെ ഒരു തോണി പ്രത്യക്ഷപ്പെട്ടു. അവർ അതിൽ കയറി ഇഷ്ടംപോലെ സഞ്ചരിക്കുവാൻ തുടങ്ങി.

ഈശ്വരാവതാരമായ ആ മഹാമത്സ്യം ആ സന്ദർഭത്തിൽ അവിടെ പ്രത്യക്ഷപ്പെട്ടു. അതിന്റെ ഉയരമുള്ള കൊമ്പിൽ ആ തോണിയെ കെട്ടിയിട്ടു. അനന്തരം ആ മഹാമത്സ്യം സഞ്ചരിച്ചു തുടങ്ങി. അതിനോടുകൂടി തോണിയിൽ മുനിമാരും സത്യവ്രതനും മററും പ്രളയകാലത്തെ പ്രപഞ്ചസ്ഥിതി നോക്കി രസിച്ചു. മഹാവിഷ്ണുവിന്റെ മധുരമായ വാക്കുകൾ കേട്ടു ആനന്ദിച്ച് ഈശ്വരഭക്തിയിൽ ലയിച്ച് അവർ അങ്ങനെ പ്രളയകാലം കഴിയുംവരെ സഞ്ചരിച്ചുകൊണ്ടിരുന്നു. പ്രളയം കഴിഞ്ഞപ്പോൾ ആ മഹാമത്സ്യം അവരോട് ഇങ്ങനെ കല്പിച്ചു;—

"കല്പാന്തകാലം കഴിഞ്ഞു. സമുദ്രങ്ങൾ അവയുടെ സ്വസ്ഥാനത്തായി. പ്രപഞ്ചം പ്രകാശിച്ചുതുടങ്ങി. ഭൂമണ്ഡലം തെളിഞ്ഞു. ബ്രഹ്മാവ് സൃഷ്ടി ആരംഭിച്ചു. മൂന്നു ലോകങ്ങളും സന്തുഷ്ടമായി. വേദങ്ങൾ മോഷ്ടിച്ച കള്ളനെ കൊല്ലുവാനായി ഞാനിതാ പോകുന്നു. നിങ്ങൾ എല്ലാവരും നിങ്ങളുടെ സ്ഥാനങ്ങളിലേക്കു പോകുക."

ഇപ്രകാരം സത്യവ്രതനേയും മുനിമാരേയും യാത്ര അയച്ചിട്ട് മത്സ്യരൂപിയായ മഹാവിഷ്ണു സമുദ്രത്തിൽ മുങ്ങി പാതാളത്തിലേക്കു കുതിച്ചു പാഞ്ഞു. പർവ്വതംപോലെ തടിച്ച ആ മഹാമത്സ്യത്തെ കണ്ടിട്ട് ഹയഗ്രീവൻ അസു

രന്മാർരോടിങ്ങനെ പറഞ്ഞു :—"ഇതാ ഭീമാകൃതിയായ ഒരു മത്സ്യം വന്നിരിക്കുന്നു. നിങ്ങളുടെ ഭാഗ്യം തന്നെ. വെട്ടി മുറിച്ചു പാകം ചെയ്താൽ നിങ്ങൾക്കെല്ലാം സുഖമായ ആഹാരം കഴിക്കാം. വാളെടുത്തു് ഇതിനെ അരിയുവിൻ."

അസുരന്മാർ വാളും കുന്തവുമായി ആ മായാമത്സ്യത്തെ സമീപിച്ചു. അതിനെ വെട്ടി മുറിക്കുവാനായി അവർ ഒരുമ്പെട്ടു. പക്ഷേ ബലമേറിയ തന്റെ കൊമ്പുകൾ കൊണ്ടു് ആ മത്സ്യം അസുരന്മാരെ ഒന്നൊഴിയാതെ കൊന്നൊടുക്കി. ഉടനേ ഹയഗ്രീവൻതന്നെ ഗദയുമെടുത്തു കൊണ്ടു മത്സ്യരൂപിയായ ഭഗവാനോടേററുമുട്ടി. മററസുരന്മാരെപ്പോലെ ആ ദുഷ്ടനേയും മായാമത്സ്യം കൊമ്പുകൾകൊണ്ടു പിളന്നു. പല്ലുകൾകൊണ്ടു് കഷണം കഷണമാക്കിമുറിച്ചു. ഇങ്ങനെ വിജ്ഞാനവിരോധികളായ അസുരന്മാരെ നശിപ്പിച്ചിട്ടു് മഹാവിഷ്ണു വേദങ്ങളെ വീണ്ടെടുത്തു. ആ സമയത്തു ദേവന്മാരും ലോകപാലന്മാരും സിദ്ധന്മാരും ഗന്ധർവന്മാരും മുനിമാരും എല്ലാം വേദോദ്ധാരണം ചെയ്ത ഭഗവാനെ ഭക്തിപൂർവ്വം സ്തുതിച്ചു. ഭഗവാൻ വേദങ്ങളെ ബ്രഹ്മാവിനെ ഏല്പിച്ചിട്ടു് വിജ്ഞാനം വിതരണം ചെയ്യുവാനായി അദ്ദേഹത്തെ അനുഗ്രഹിച്ചശേഷം അവിടെനിന്നു മറഞ്ഞു. നഷ്ടപ്പെട്ടുപോയിരുന്ന വിവേകവും വിജ്ഞാനവും തിരിയെ ലഭിച്ചതോടുകൂടി ദേവന്മാരും മനുഷ്യരും എല്ലാം ഏററവും സന്തുഷ്ടരായിത്തീന്നു. അവർ സർവ്വശക്തനായ മഹാവിഷ്ണുവിന്റെ മത്സ്യാവതാരമാഹാത്മ്യത്തെ കീത്തനം ചെയ്തു ഭക്തിയോടുകൂടി സുഖമായി വസിച്ചു.

---

# ൨. കൂൎമ്മാവതാരം.

ദുൎവ്വാസാവെന്നു പേരായി ഒരു മഹാമുനിയുണ്ടായിരുന്നു. അദ്ദേഹം സംഹാരമൂൎത്തിയായ ശിവനെയാണു് ഭജിച്ചുവന്നിരുന്നതു്. വളരെ വേഗം കോപിക്കുക എന്നതു് അദ്ദേഹത്തിന്റെ സ്വഭാവമായിരുന്നു. ദേശസഞ്ചാരത്തിൽ തല്പരനായിരുന്ന ആ താപസൻ ഒരിക്കൽ സ്വൎഗ്ഗത്തെത്തി അവിടത്തെ നന്ദനോദ്യാനത്തിൽ കൂടി നടക്കുകയായിരുന്നു. അപ്പോൾ സുന്ദരിയായ ഒരു ദേവസ്ത്രീ കല്പവൃക്ഷത്തിലെ പൂക്കൾ കൊണ്ടു കോൎത്ത ഒരു മാലയുമായി ആ വഴിയെ വന്നു. മഹാമുനിയെക്കണ്ടപ്പോൾ ആ മാല സമൎപ്പിച്ചു് അദ്ദേഹത്തെ വന്ദിച്ചിട്ടു് അവൾ യാത്രയായി. മാലയുംകൊണ്ടു ദുൎവ്വാസാവു് നടന്നു പോകുമ്പോൾ ദേവേന്ദ്രൻ ആവഴി വന്നു. ആ ദേവരാജാവു് മാമുനിയെ ഭക്തിയോടുകൂടി വന്ദിച്ചു നിന്നു. സന്തുഷ്ടനായ മുനി ആ മണമേറിയ മാല ദേവേന്ദ്രനു കൊടുത്തു. മാലയും വാങ്ങി നമസ്കരിച്ചു ശേഷം ദേവരാജാവു് തന്റെ ഐരാവതത്തിന്റെപുറത്തു കയറി. മാല മുടിയിൽ ചൂടുവാൻ അദ്ദേഹം ആഗ്രഹിച്ചു. അതിനാൽ അതു് ആനയുടെ മസ്തകത്തിൽ വച്ചിട്ടു് മുടിയഴിച്ചു കെട്ടുവാനൊരുങ്ങി. എന്നാൽ മാലയുടെ മണം നിമിത്തം പറന്നെത്തിയ വണ്ടുകളുടെ ശല്യംകൊണ്ടു ആന മാല തുമ്പിക്കയ്യിലെടുത്തു കശക്കിതിന്നു കളഞ്ഞു. ഇതു് മുടി ശരിയാക്കിക്കൊണ്ടിരുന്ന ഇന്ദ്ര

നറിഞ്ഞില്ല. പക്ഷേ ദുർവ്വാസാവു കണ്ടു. ഇന്ദ്രൻ തന്നെ അപമാനിക്കുകയായിരുന്നു എന്നു തെററിദ്ധരിക്കയാൽ മുനിക്കു വലിയ കോപമുണ്ടായി. അദ്ദേഹം ദേവേന്ദ്രനെ ഇങ്ങനെ ശപിച്ചു:–"ദേവേന്ദ്ര, ഞാൻ തന്ന മാല നിസ്സാരമെന്നു വിചാരിച്ചു് ആനയെക്കൊണ്ടു നശിപ്പിച്ചു. അങ്ങനെ നീ എന്നെ അപമാനിച്ചു. അതിനാൽ നിൻെറ ധനവും പ്രതാപവും എല്ലാം നശിക്കട്ടെ. നിന്നെ ജര ബാധിക്കട്ടെ; ദേവന്മാരെല്ലാം മനുഷ്യരെപ്പോലെ അധഃപതിച്ചു് അസുരന്മാരോടു് യുദ്ധത്തിൽ പരാജയപ്പെടട്ടെ." ഈ ശാപവാക്കുകൾകേട്ടു വിഷണ്ണനായ ദേവേന്ദ്രൻ പെട്ടെന്നു ആനപ്പുറത്തുനിന്നും ഇറങ്ങി ദുർവ്വാസാവിൻെറ കാല്ക്കൽ വീണു ശാപമോക്ഷത്തിനായി പ്രാർത്ഥിച്ചു. ഇന്ദ്രൻെറ നിരപരാധിത്വം മനസ്സിലാക്കിയ മുനി ഇങ്ങനെ അരുളിച്ചെയ്തു;– "പാല്ക്കടൽ കടഞ്ഞു് അമൃതമെടുത്തു ഭക്ഷിക്കുക; നിങ്ങളുടെ ജരാ ദുഃഖവും ദാരിദ്ര്യവും മാറി പണ്ടത്തേതിലുമധികം സുഖമായി ജീവിക്കുവാൻ ഇടയാകും." ഇത്രയും പറഞ്ഞിട്ടു ദുർവ്വാസാവു യാത്രയായി.

ഇന്ദ്രനും ദേവന്മാരും തങ്ങൾക്കു പററിയ ആപത്തിനെക്കുറിച്ചു് ബ്രഹ്മാവിനോടു സവിസ്തരം പറഞ്ഞു കേൾപ്പിച്ചു. ദയാലുവായ അദ്ദേഹം ദേവന്മാരെക്കൂട്ടിക്കൊണ്ടു പോയി മഹാവിഷ്ണുവിനെ ശരണം പ്രാപിച്ചു. മഹാവിഷ്ണു പാല്ക്കടൽ കടയുന്നതിനായി അനുകമ്പാപൂർവ്വം അവരെ പ്രേരിപ്പിച്ചു. കൂടാതെ ദേവന്മാർക്കു വിജയമു

ണ്ടാകമെന്നു് ആശംസിക്കുകയും ചെയ്തു. ഭഗവാന്റെ അനുഗ്രഹം കൊണ്ടു സന്തുഷ്ടരായ ദേവന്മാർ അസുരരാജാവായ മഹാബലിയെക്കണ്ടു് കടൽ കടയുന്നതിനു് സഹായിക്കണമെന്നു് അപേക്ഷിച്ചു. അദ്ദേഹം അപ്രകാരം സമ്മതിക്കുകയും ചെയ്തു.

മഹാവിഷ്ണുവിന്റെ നിർദ്ദേശമനുസരിച്ചു കടൽ കടയുന്നതിനു് മന്ദരപർവ്വതത്തെ മത്തായി ഉപയോഗിക്കുവാൻ അവർ തീരുമാനിച്ചു. ആ പർവ്വതത്തിലെത്തി അതിനെ പിഴുതെടുക്കുവാൻ അവർ അത്യന്തം പരിശ്രമിച്ചു. പക്ഷേ ഫലമുണ്ടായില്ല. അവർ അങ്ങനെ നിരാശപ്പെട്ടിരിക്കുമ്പോൾ മഹാവിഷ്ണുവിന്റെ ആജ്ഞപ്രകാരം ഗരുഡൻ വന്നു് പർവ്വതത്തെ എടുത്തുകൊണ്ടു പാല്ക്കടലിലേക്കു പറന്നു. ദേവന്മാരും അസുരന്മാരും വളരെ സന്തോഷിച്ചു. അവർ പാല്ക്കടലിലേക്കു തിരിച്ചു. അവിടെ എത്തിയപ്പോൾ പർവ്വതം കടലിൽ കിടക്കുന്നതായി അവർ കണ്ടു. സമുദ്രമഥനത്തിനായി എല്ലാവരും ഒരുമ്പെട്ടു. മഹാവിഷ്ണുവും പരമശിവനും ബ്രഹ്മാവും അവിടെ സന്നിധാനംചെയ്തു. മഹാവിഷ്ണുവിന്റെ താല്പര്യമനുസരിച്ചു ശിവൻ വാസുകി എന്ന മഹാ സർപ്പത്തെ വരുത്തി മന്ദരപർവ്വതത്തെ ചുററിക്കിടക്കുവാനാജ്ഞാപിച്ചു. വാസുകി ഈശാരാജ്ഞയനുസരിച്ചു. കടൽ കടയുവാനുള്ള മത്തും കയറും അങ്ങനെ തയ്യാറായി. താമസം കൂടാതെതന്നെ ദേവന്മാരും അസുരന്മാരും സമുദ്രമഥനം ആരംഭിച്ചു. ദേവന്മാർ വാസുകിയുടെ തലയററം പിടി

ക്കവാൻ ഭാവിച്ചെങ്കിലും ദാനവന്മാരുടെ പ്രതിഷേധം നിമിത്തം അവർ വാലററത്തു പിടിക്കേണ്ടതായി വന്നു. അസുരന്മാർ വാസുകിയുടെ തലയ്ക്കും ദേവന്മാർ വാലിലും പിടിച്ചുകൊണ്ടു് കടയുവാനാരംഭിച്ചു.

പരസ്പരം മത്സരിച്ചുകൊണ്ടു് ദേവന്മാരും അസുരന്മാരും കടച്ചിൽ തുടന്നപ്പോൾ മന്ദരപവ്വതം ഒരു പമ്പരം പോലെ കറങ്ങിത്തുടങ്ങി. കുറച്ചുനേരം കഴിഞ്ഞപ്പോൾ ആ പവ്വതം പാല്ക്കടലിൽ താണു പോകുന്നതായി കാണപ്പെട്ടു. ഇരുകൂട്ടരും പവ്വതത്തെ പിടിച്ചു നിറുത്തുവാൻ ശ്രമിച്ചു. പക്ഷേ ഫലമുണ്ടായില്ല. പവ്വതം പാതാളത്തിലേയ്ക്കു താഴുകതന്നെ ചെയ്തു. സപ്പപാശത്തെ വിട്ടു് എല്ലാവരും വിഷണ്ണരായി നിന്നു. ദേവന്മാർ ആപൽബന്ധുവായ മഹാവിഷ്ണുവിനെ സ്തുതിച്ചു് സഹായമപേക്ഷിച്ചു. കരുണാനിധിയായ ഭഗവാൻ തൻെറ ഭക്തന്മാരായ ദേവന്മാരെ ഈ വിപത്തിൽനിന്നും രക്ഷിക്കവാൻ സന്നദ്ധനായി. ഇതിനുവേണ്ടി ഒരു പുതിയ അവതാരം തന്നെ വേണ്ടിവണു. അതാണു് കൂമ്മാവതാരം. മഹാവിഷ്ണു ആമയുടെ രൂപം കൈക്കൊണ്ടു. ആ മഹാകൂമ്മത്തിനു് ലക്ഷം യോജന നീളമുണ്ടായിരുന്നത്രെ. ഈ കാഴ്ച കണ്ടു ദേവന്മാരും അസുരന്മാരും വിസ്മയിച്ചു നില്ക്കുമ്പോൾ ആ മഹാകൂമ്മം പാലാഴിയിൽ മജ്ജനം ചെയ്തു. താണു താണു പോയി കട്ടപ്പമേറിയ തൻെറ മുതുകിൻ പുറത്തു് പവ്വതത്തെ താങ്ങിക്കൊണ്ടു മഹാ

വിഷ്ണു ഉയൎന്നു. അപ്പോൾ പൎവ്വതം പൊങ്ങിവന്നു് യഥാസ്ഥാനത്തു നിന്നു. ഇതു കണ്ടു് ദേവന്മാരും ദാനവന്മാരും അമ്പരന്നു. മുനിമാർ വേദോച്ചാരണം ചെയ്തു ഭഗവാനെ സ്തുതിച്ചു. മേഘങ്ങൾ പുഷ്പവൎഷം ചെയ്തു. മന്ദര പൎവ്വതത്തെപ്പോലെ മനുഷ്യരുടെ മനസ്സു് ദുഃഖം നിമിത്തം ഇടിയുമ്പോൾ ഈശ്വരസ്മരണ അതിനെ ഉയൎത്തുമെന്നുള്ളതിനു സംശയമില്ല.

പിന്നെയും ദേവകളും അസുരന്മാരും ഉത്സാഹത്തോടു കൂടി പാലാഴി കടയുവാൻ തുടങ്ങി. മന്ദരപൎവ്വതത്തെ ചുററിയിരുന്ന പാശം വാസുകിഎന്ന സൎപ്പമാണല്ലോ. ആ വാസുകിയുടെ തലയ്ക്കു പിടിച്ചു വലിയ്ക്കുന്ന അസുരന്മാർ കുറെക്കഴിഞ്ഞപ്പോൾ സൎപ്പത്തിന്റെ ശ്വാസംതട്ടിതളൎന്നു. അപ്പോൾ വിഷ്ണുദേവൻ തന്നിച്ചു തന്റെ തൃക്കൈകളാൽ സൎപ്പത്തിന്റെ തലയും വാലും പിടിച്ചു കടഞ്ഞു തുടങ്ങി. അതുകണ്ടു് ആശ്ചൎയ്യപ്പെട്ട ദേവകളും ഇന്ദ്രനും ബ്രഹ്മാവും മാമുനികളും മഹാവിഷ്ണുവിനെ വീണ്ടും വന്ദിച്ചു.

അങ്ങനെ തകൃതിയായി പാല്ക്കടൽ കടയുമ്പോൾ വാസുകിയുടെ മുഖത്തുനിന്നു കാളകൂടം എന്ന വിഷം പുറത്തുചാടി. അപ്പോൾ എല്ലാവരും ഭയപ്പെട്ടു. ആ സമയം ദയാനിധിയായ ശിവൻ മന്ദഹാസം പൊഴിച്ചു കൊണ്ടു് ആ വിഷമെടുത്തു കൂസൽ കൂടാതെ കടിച്ചു കളഞ്ഞു. അങ്ങനെ കടിച്ച വിഷത്തിന്റെ ദൂഷിച്ച ശക്തി മുഴവനും ശിവന്റെ കണ്ഠത്തിൽവച്ചു ശമിച്ചുപോയി.

എന്നാൽ നീലമായ ഒരു നിറം മാത്രം ശിവന്റെ കഴുത്തിൽ സ്ഥിരമായി പതിഞ്ഞു. അന്നുതൊട്ടു ശിവനു 'നീലകണ്ഠൻ' എന്നപേർ പ്രസിദ്ധമായി.

പിന്നെയും ദേവകളും അസുരന്മാരുംകൂടി പാലാഴി കടഞ്ഞു തുടങ്ങി. കുറേ നേരം അങ്ങനെ കടഞ്ഞപ്പോൾ കല്പവൃക്ഷവും കാമധേനുവും ഐരാവതമെന്നു പേരായ ആനയും, ഉച്ചൈശ്ശ്രവസ്സ് എന്ന കുതിരയും പാല്ക്കടലിൽനിന്നു പൊങ്ങിവന്നു. * ദേവേന്ദ്രൻ അവയെ സ്വീകരിച്ചു. അല്പനേരം കഴിഞ്ഞു് അമ്പിളിക്കല ഉയൎന്നു വന്നു അതെടുത്തു ശിവൻ തന്റെ ശിരസ്സിലണിഞ്ഞു. പിന്നീടു പൊങ്ങിവന്ന വാരുണി എന്ന ദേവിയെ അസുരന്മാർ കൈക്കലാക്കി. മദ്യപാനം, കലഹം, അഹങ്കാരം തുടങ്ങിയ ദുഷ്പ്രവൃത്തികൾ ചെയ്യുവാൻ പ്രേരിപ്പിക്കുന്ന ഒരു ദേവതയാണു് വാരുണി.

വീണ്ടും കുറേനേരം ചെന്നപ്പോൾ പാല്ക്കടലിൽനിന്നു ലക്ഷ്മീദേവി ഉയൎന്നുവന്നു. ആ ദേവി മഹാവിഷ്ണുവിന്റെ സന്നിധിയിൽ എഴുന്നള്ളി ഗളത്തിൽ മാലയിട്ടും ആ ദേവനെ ഭർത്താവായി വരിച്ചു.

അടുത്തതായി ധന്വന്തരി എന്ന ദേവൻ സമുദ്രത്തിൽനിന്നു പൊങ്ങിവന്നു. അമൃതം നിറഞ്ഞ ഒരു കുടം വഹിച്ചുകൊണ്ടു് ധന്വന്തരി സമുദ്രതീരത്തു വന്നപ്പോൾ ബ്രഹ്മാവു് തുടങ്ങിയ ദേവന്മാർ ആ ദേവനെ വന്ദിച്ചു.

---

* ഇവയെല്ലാം ദുൎവ്വാസാവിന്റെ ശാപം മൂലം ദേവന്മാൎക്കു നഷ്ടപ്പെട്ടിരുന്നു.

അഹങ്കാരികളായ അസുരന്മാർ പെട്ടെന്നു അമൃതകുംഭം തട്ടിപ്പറിച്ചു കൈക്കലാക്കി. അതു കണ്ടു് ദേവേന്ദ്രൻ വിഷാദിച്ചു. അദ്ദേഹം മഹാവിഷ്ണുവിനെ സ്തുതിച്ചു് അസുരന്മാരുടെ കൈയിൽ നിന്നു് അമൃതം വാങ്ങിച്ചു കൊടുക്കണമെന്നു് അപേക്ഷിച്ചു.

അനന്തരം അതിസുന്ദരിയായ ഒരു സ്ത്രീ അവിടെ പ്രത്യക്ഷപ്പെട്ടു. അവളെ കണ്ടപ്പോൾ അസുരന്മാർ അമൃതം നിറഞ്ഞ കുടം അവളുടെ കൈയിൽ കൊടുത്തു. എല്ലാക്കും സമമായി ഭാഗിച്ചു് അമൃതം നൽകണം എന്നു അവളോടു് ആവശ്യപ്പെട്ടു. അപ്രകാരം ചെയ്യാമെന്നു ആ സ്ത്രീ സമ്മതിച്ചു. അവരുടെ വാക്കനുസരിച്ചു ദേവകളും അസുരന്മാരും ഓരോ പന്തിയായി ഇരുന്നു. എല്ലാവരും കണ്ണടച്ചുകൊണ്ടിരിക്കണമെന്നു് ആ സ്ത്രീ നിർബ്ബന്ധിച്ചു. അപ്രകാരം തന്നെ അവർ ഇരുന്നു. അമൃതം മുഴുവനും അവൾ ദേവന്മാക്കു കൊടുത്തു. അതിനു ശേഷം ആ സുന്ദരി അവിടെനിന്നു മറഞ്ഞു കളഞ്ഞു. കുറേനേരം കഴിഞ്ഞപ്പോൾ അസുരന്മാർ കണ്ണു തുറന്നു. അമൃതം മുഴുവനും ദേവന്മാക്കു ലഭിച്ചതും തങ്ങൾക്കു് ഒരു തുള്ളിപോലും ലഭിക്കാത്തതും ആ സ്ത്രീയുടെ കബളിപ്പാണെന്നു് അസുരന്മാക്കു മനസ്സിലായി.

അവിടെ അതിസുന്ദരിയായ ഒരു സ്ത്രീ പ്രത്യക്ഷപ്പെട്ടു് തങ്ങളെ ചതിച്ചു ദേവന്മാക്കു മാത്രം അമൃതം കൊടുത്തു മറഞ്ഞു പോയതു് മഹാവിഷ്ണുവിന്റെ മായാശക്തിയാ

ണെന്നു് അസുരന്മാർ അറിഞ്ഞു. ഉടനെ ക്രോധം വൎദ്ധിച്ച അസുരന്മാർ ദേവന്മാരോടു യുദ്ധം ചെയ്യാൻ ആരംഭിച്ചു. ഭഗവാന്റെ അനുഗ്രഹം സിദ്ധിച്ചവരും അമൃതം കുടിച്ചു ബലശാലികളായിത്തീൎന്നവരും ആയ ദേവന്മാർ പ്രയാസം കൂടാതെ അസുരന്മാരെ ജയിച്ചു.

അങ്ങനെ ഉമയായി അവതരിച്ചു ഭക്തന്മാരുടെ അഭീഷ്ടം സാധിച്ചുകൊടുത്ത സൎവ്വേശ്വരനായ ഭഗവാനെ വാഴ്ത്തിക്കൊണ്ടു് എല്ലാവരും സ്വസ്ഥാനങ്ങളിൽ ചെന്നു സുഖിച്ചിരുന്നു.

---

# ൩. വരാഹാവതാരം.

പണ്ടു ഹിരണ്യാക്ഷൻ എന്നും ഹിരണ്യകശിപു എന്നും പേരായ രണ്ടു് അസുരന്മാർ ഉണ്ടായിരുന്നു. അവരിൽ ഹിരണ്യാക്ഷൻ ആയിരുന്നു ജ്യേഷ്ഠൻ. അയാറം വലിയ പ്രതാപശാലിയും സാധുക്കളെ ഒക്കെ ദ്രോഹിക്കുന്നവനും ആയിരുന്നു.

മഹാശക്തിമാനായ ഹിരണ്യാക്ഷനോടു പൊരുതുവാൻ ലോകത്തുള്ള ഒരുക്കം കരുത്തുണ്ടായില്ല. ആ അസുരൻ ദേവേന്ദ്രനോടു യുദ്ധം ചെയ്യുവാൻ ആഗ്രഹിച്ചു പുറപ്പെട്ടു. ദേവേന്ദ്രൻ സ്വസ്ഥാനത്തുനിന്നു് ഓടി എവിടെയോ ചെന്നു് ഒളിച്ചുകളഞ്ഞു. ഭൂമിയിലുള്ള രാജാക്കന്മാരാകട്ടെ, ഹിരണ്യാക്ഷൻെറ പേരുകേട്ടാൽ തന്നെ ഞെട്ടി വിറയ്ക്കുന്നവരുമായിരുന്നു.

ദുഷ്ടനായ ഹിരണ്യാക്ഷനു് ഒരാഗ്രഹം തോന്നി. "എല്ലാ ലോകവും തീരെ നശിപ്പിക്കണം. ഭൂമിയിലുള്ളവർ ചെയ്യുന്ന സല്ക്കർമ്മങ്ങറം സ്വർഗ്ഗം മുതലായ മററു ലോകത്തുള്ളവക്കു സന്തോഷവും പുഷ്ടിയും ഉണ്ടാക്കുന്നു. അതുകൊണ്ടു് ആ സല്ക്കർമ്മങ്ങറം മുടങ്ങിയാൽ മററു ലോകത്തുള്ളവർ നശിച്ചു കൊള്ളും. സൽക്കർമ്മങ്ങറം ചെയ്യുന്ന മനുഷ്യർ വസിക്കുന്നതു് ഭൂമിയിലാണല്ലൊ. ആ ഭൂമി തന്നെ നശിച്ചാൽ സകലത്തും നശിക്കും. അതുകൊണ്ടു ഭൂമിയെത്തന്നെ നശിപ്പിച്ചു കളയണം.

ഭൂമിയുടെ വേരുകൾ ഉറപ്പിച്ച് അതിനെ താങ്ങി നില്ക്കുന്നത് എട്ടു കുലപർവ്വതങ്ങളാണ്. ആ പർവ്വതങ്ങളെ എട്ടു നാഗങ്ങൾ താങ്ങുന്നു. ആ പാമ്പുകളെ എട്ടു ദിഗ്ഗജങ്ങൾ വഹിക്കുന്നു. ദുഷ്ടനായ ഹിരണ്യാക്ഷൻ ആദ്യമായി ദിഗ്ഗജങ്ങളെയൊക്കെ തന്റെ ഗദകൊണ്ടടിച്ചു ഓടിച്ചു. പിന്നീട് എട്ട് നാഗങ്ങളെ ഗദകൊണ്ടു തല്ലി മാററി. അടുത്തതായി എട്ടു കുലപർവ്വതങ്ങളെ കുലുക്കി ഭൂമിയുടെ വേരുകളെല്ലാം മുറിച്ചു. അതിനുശേഷം ഭൂമിയെ എടുത്തു കടലിൽ ഇട്ടു താഴ്ത്തിക്കളഞ്ഞു.

കൊടുങ്കാടുകൾ, വലിയ മലകൾ, തോടുകൾ, നാടുകൾ, നഗരങ്ങൾ, അങ്ങാടികൾ, മുതലായവയും എല്ലാ ജീവികളും ഭൂമിയോടുകൂടി സമുദ്രത്തിൽ മുങ്ങിപ്പോയി.

പിന്നീട് ഹിരണ്യാക്ഷൻ സമുദ്രങ്ങളുടെ രാജാവായ വരുണന്റെ സമീപത്തു ചെന്ന് അഹങ്കാരത്തോടു കൂടി പറഞ്ഞു:—

"അല്ലയോ വരുണ! നീയും ഒരു രാജാവാണെന്നു പറഞ്ഞു ഞെളിയുന്നുവല്ലോ. നിനക്കു ചുണയുണ്ടെങ്കിൽ എന്നോടുകൂടി യുദ്ധം ചെയ്യുവാൻ പുറപ്പെടുക. എന്നോടു പൊരുതുവാൻ കരുത്തുള്ള ഒരു ശത്രുവിനെ തേടി നടക്കുന്ന ഞാൻ അങ്ങനെ ഒരുവനെ കാണാതെ ഇവിടെ വന്നിരിക്കുകയാണ്.

ദേവേന്ദ്രനെ ഞാൻ അന്വേഷിച്ചു നോക്കി. ആ ഭീരു എവിടെയോ ഓടി ഒളിച്ചു കളഞ്ഞു. ഞാൻ കാലനോടു പൊരുതുവാനടുത്തു. എന്റെ മുമ്പിൽ ബലമില്ലാത്തവനാണു താൻ എന്നു പറഞ്ഞു് അവനും ഒഴിഞ്ഞു മാറി. അതുകൊണ്ടാണു് നിന്നോടു പൊരുതുവാൻ ഞാൻ ആഗ്രഹിക്കുന്നതു്. "

ഇപ്രകാരം ഹിരണ്യാക്ഷൻ പറഞ്ഞതുകേട്ടു വരുണൻ പറഞ്ഞു:—

" അസുരേന്ദ്ര ! അങ്ങയുടെ മുമ്പിൽ ഞാൻ വളരെ നിസ്സാരനാണു്. പരാക്രമം നിറഞ്ഞ ദേവേന്ദ്രനും ബലശാലിയായ കാലനും അങ്ങയോടു പൊരുതുവാൻ കരുത്തില്ലാതെ അങ്ങേയ്ക്കു കീഴടങ്ങിയിരിക്കുകയാണു്. പിന്നെയെങ്ങിനെ ഞാൻ അങ്ങയോടു യുദ്ധം ചെയ്യും ? ബലമില്ലാത്തവനായ എന്നോടു പൊരുതുവാൻ അങ്ങു് ആഗ്രഹിക്കുന്നതു് ന്യായമല്ല.

അങ്ങയോടു എതിരിടുവാൻ ശക്തി തികഞ്ഞ ഒരു ശത്രുവിനെ ഞാൻ പറയാം. അദ്ദേഹം എല്ലാ ലോകത്തിന്റെയും നാഥനാണു്. ഭക്തിയോടുകൂടി വിശ്വസിച്ചു ഭജിക്കുന്നവൎക്കു് സൎവ്വസമ്പത്തുക്കളും നൽകുന്നതിൽ അദ്ദേഹം എപ്പോഴും കാരുണ്യം നിറഞ്ഞവനാണു്. അദ്ദേഹം തന്നെയാണു് മഹാവിഷ്ണു. ശംഖു്, ചക്രം, ഗദ, പത്മം, ശാൎങ്ഗം, അമ്പുകൾ, വാളു് എന്നിവ അദ്ദേഹം വഹിക്കുന്നു. സൎവ്വേശ്വരനായ അദ്ദേഹം സമുദ്രത്തിൽ

തന്നെ ആദിശേഷൻ എന്ന പേരായ സർപ്പമാകുന്ന മെത്തയിൽ ഇദ്ദേഹം പള്ളികൊള്ളുകയാണ്.

അല്ലയോ ഹിരണ്യാക്ഷ! അങ്ങ് ആ മഹാവിഷ്ണുവിനോടു പൊരുതുവാൻ അങ്ങോട്ടു ചെല്ലുക. "

ഇങ്ങനെ വരുണൻ പറഞ്ഞതുകേട്ടു ദുഷ്ടനായ ഹിരണ്യാക്ഷൻ അവിടുന്നു നടകൊണ്ടു.

ആ സമയം ദേവന്മാരും മഹർഷിമാരും ഹിരണ്യാക്ഷൻെറ ദുഷ്ടവൃത്തികളെപ്പററി ബ്രഹ്മാവിൻെറ സമീപത്തു ചെന്നു പരാതി പറഞ്ഞു. അപ്പോൾ ബ്രഹ്മാവു പറഞ്ഞു:-

" ഇതുപോലെ നേരിടുന്ന ആപത്തുകൾ നീങ്ങി നന്മയുണ്ടാകുവാൻ സർവ്വേശ്വരനായ മഹാവിഷ്ണുവിനെ നമുക്ക ആരാധിക്കാം. "

ഇപ്രകാരം പറഞ്ഞു ബ്രഹ്മാവു സ്തുതിവചനങ്ങൾകൊണ്ടു ശ്രീ പത്മനാഭനെ ആരാധിച്ചു. ആ സന്ദർഭത്തിൽ ബ്രഹ്മാവിൻെറ മൂക്കിൽ നിന്നു ഒരു ചെറിയ പന്നി പ്രത്യക്ഷപ്പെട്ടു. ആദ്യം ആ പന്നി ഒരു വണ്ടിനു തുല്യം വളരെ ചെറുതായിരുന്നു. അടുത്ത ക്ഷണം ആ പന്നി ഒരാനത്തലവനെപ്പോലെ വലുതായി. പിന്നീടു പെട്ടെന്നു് ഒരു വലിയ പർവ്വതം പോലെ വളർന്നു. അല്പ നേരത്തിനുള്ളിൽ ആ പന്നി മഹാമേരു പർവ്വതത്തെക്കാൾ വർദ്ധിച്ചു. അടുത്ത ക്ഷണം ആകാശം മുഴുവൻ വ്യാപിച്ച ശരീരത്തോടുകൂടിയ ആ വരാഹം സമുദ്രത്തിൽ ചാടി.

സമുദ്രത്തിൻെറ അടിയിൽ മുങ്ങിക്കിടന്ന ഭൂമിയെ തേററയിൽ (ദംഷ്ട്രയിൽ) താങ്ങിയെടുത്തുകൊണ്ടു് വരാഹ സ്വരൂപനായ മഹാവിഷ്ണു മേല്പോട്ടു പൊങ്ങി.

അപ്പോൾ നാരദമുനി ഹിരണ്യാക്ഷൻെറ സമീപത്തു ചെന്നു പറഞ്ഞു:—

"ഹിരണ്യാക്ഷ! അങ്ങയുടെ ശത്രുവായ മഹാവിഷ്ണു പന്നിയുടെ രൂപം ധരിച്ചു സമുദ്രത്തിൽ അങ്ങു് ഉറപ്പിച്ചു വച്ചിരുന്ന ഭൂമിയെ എടുത്തുകൊണ്ടു പോവുകയാണു്. അങ്ങയുടെ പ്രവൃത്തിയൊക്കെ വെറുതെയായി. അങ്ങേക്കു വലിയ അപമാനം നേരിട്ടിരിക്കുന്നു."

ഇപ്രകാരം നാരദൻ പറഞ്ഞതുകേട്ടപ്പോൾ ഹിരണ്യാക്ഷനു് ഉണ്ടായ കോപത്തിനു് അതിരില്ലായിരുന്നു. ആ ദുഷ്ടൻ തൻെറ ശത്രുവിനെ അന്വേഷിച്ചു പുറപ്പെട്ടു. വഴികാണിച്ചുകൊടുക്കുവാൻ നാരദമുനി മുമ്പിലും ഹിരണ്യാക്ഷൻ പിൻപിലുമായി നടന്നു. അല്പനേരത്തിനുള്ളിൽ ആ അസുരൻ, പന്നിയുടെ രൂപം ധരിച്ചു ഭൂമിയെ താങ്ങിനില്ക്കുന്ന മഹാവിഷ്ണുവിൻെറ മുമ്പിലെത്തി.

വരാഹരൂപിയായ ഭഗവാൻ ഭൂമിയെ ഉചിതമായ സ്ഥാനത്തു മുമ്പിലത്തെപ്പോലെ ഉറപ്പിച്ചു നിറുത്തി. അതിനുശേഷം ഹിരണ്യാക്ഷനോടുകൂടി യുദ്ധം ചെയ്തു. വരാഹമൂർത്തിയായ ഭഗവാൻ കാൽ വിരലുകൊണ്ടു

ഹിരണ്യാക്ഷകന്റെ ചെവിയുടെ സമീപത്തു് ഒരു തൊഴി കൊടുത്തു. ഉടനേ ആ രാക്ഷസൻ ചത്തു വീണു. ദേവന്മാർ ആകാശത്തുനിന്നു പുഷ്പങ്ങൾ ചൊരിഞ്ഞു, ദേവസ്ത്രീകൾ നൃത്തമാടി. എല്ലാ ലോകവും ആനന്ദിച്ചു.

ഇപ്രകാരം ഭഗവാൻ വരാഹരൂപം ധരിച്ചു ദുഷ്ടനായ ഹിരണ്യാക്ഷനെ നിഗ്രഹിച്ചു ഭൂമിദേവിയെ രക്ഷിച്ചു.



# ർ. നരസിംഹാവതാരം.

ജ്യേഷ്ഠനായ ഹിരണ്യാക്ഷനെ വരാഹരൂപം ധരിച്ചു മഹാവിഷ്ണു നിഗ്രഹിച്ച വിവരം ഹിരണ്യകശിപു എന്ന അസുരൻ അറിഞ്ഞു. അയാൾക്കു മഹാവിഷ്ണുവിനെ ക്കുറിച്ചു വലിയ വിദ്വേഷം ജനിച്ചു. വിഷ്ണു ഭഗവാനേയും അദ്ദേഹം പരിപാലനം ചെയ്യുന്ന എല്ലാ ലോകങ്ങ ളേയും കീഴടക്കണമെന്നു് ആ അസുരൻ നിശ്ചയിച്ചു. അതിനുവേണ്ടതായ കരുത്തു നേടുവാൻ ഹിരണ്യകശിപു തപസ്സു ചെയ്യാൻ ഒരുങ്ങി.

ഗോകർണ്ണം എന്ന പുണ്യസ്ഥലത്തുള്ള ഒരു വനം ത്തിൽ ആ അസുരൻ തപസ്സു തുടങ്ങി. എന്നും മുടങ്ങാതെ കുളിയും ജപവും അർച്ചനയും ധ്യാനവും നടത്തിക്കൊണ്ടു് അയാൾ തപസ്സു തുടൎന്നു. മരവുരിയും ജടയും ഭസ്മവും അയാൾ അലങ്കാരമായി ധരിച്ചു. ആഹാരം ഉപേക്ഷിച്ചും കാററും മഴയും വെയിലും ഏററുകൊണ്ടു കുറെ കാലം കഠോരമായ തപസ്സുചെയ്തു ഹിരണ്യകശിപുവിന്റെ മുമ്പിൽ ബ്രഹ്മാവു പ്രത്യക്ഷനായി വരം വാങ്ങിക്കൊള്ളു വാൻ അരുളിച്ചെയ്തു.

"ദേവൻ, അസുരൻ, മനുഷ്യൻ, മൃഗം, എന്നിവയിലുൾ പ്പെട്ട യാതൊന്നുകൊണ്ടും ആയുധംകൊണ്ടും വെളിയിലോ

4

ഉമ്മറിലോ ഭൂമിയിലോ ആകാശത്തിലോ വച്ചും പകൽ സമയത്തോ രാത്രിയിലോ തനിക്കു മരണം സംഭവിക്കരുതു് " എന്നായിരുന്നു ഹിരണ്യകശിപു ആവശ്യപ്പെട്ട വരം. അങ്ങിനെയാവട്ടെ എന്നു ബ്രഹ്മാവു് അനുഗ്രഹിച്ചു.

അനന്തരം ഹിരണ്യകശിപു അഹങ്കാരത്തോടുകൂടി ദിക്കുകളെല്ലാം ജയിച്ചു കീഴടക്കുവാൻ പുറപ്പെട്ടു. ഭൂമിയിലുള്ള മനുഷ്യരെ ഒക്കെ അയാൾ മട്ടിച്ചു് കീഴടക്കി. രാജാക്കന്മാരെ ആ അസുരൻ കാരാഗൃഹത്തിൽ ആക്കി ബന്ധിച്ചു. ഭൂമിയിൽ ആരും സൽക്കർമ്മങ്ങൾ ചെയ്യരുതെന്നു് ആജ്ഞ പുറപ്പെടുവിച്ചു.

പിന്നീടു് ഹിരണ്യകശിപു സ്വർഗ്ഗലോകത്തുചെന്നു ദേവന്മാരെ ഒക്കെ ജയിച്ചു അതു കഴിഞ്ഞു പാതാളലോകവും ആ അസുരൻ കീഴടക്കി. അങ്ങനെ സ്വർഗ്ഗം, ഭൂമി, പാതാളം എന്ന മൂന്നു ലോകത്തിനും ഹിരണ്യകശിപു അധിപനായിത്തീൎന്നു.

അതിൽപിന്നെ മഹാവിഷ്ണുവിനോടു യുദ്ധം ചെയ്യാൻ ഹിരണ്യകശിപു വൈകുണ്ഠലോകത്തു ചെന്നു. സർവ്വവ്യാപിയായ മഹാവിഷ്ണു ഇതറിഞ്ഞു ആ അസുരന്റെ മനസ്സിൽ തന്നെ പ്രവേശിച്ചു് ഒളിച്ചിരുന്നു. അഹങ്കാരിയായ ഹിരണ്യകശിപു തന്റെ ഹൃദയത്തിൽ പ്രവേശിച്ചിരുന്ന സർവ്വേശ്വരനായ ഭഗവാനെ അറിയുവാൻ കഴിവുള്ളവൻ ആയിരുന്നില്ല. എല്ലാവരു

ടേയും ഉള്ളിൽ അദൃശ്യനായി വാണരുളുന്ന ഭഗവാനെ ഭക്തിയും അറിവും വിനയവും ഉള്ളവൎക്കുമാത്രമേ കാണ്മാൻ കഴികയുള്ളുവല്ലൊ.

ഹിരണ്യകശിപു ശ്രീനാരായണനെ വൈകുണ്ഠലോകത്തു കാണായ്കയാൽ തന്നെ ഭയപ്പെട്ടു് അദ്ദേഹം എവിടെയോ ഓടി മറഞ്ഞിരിക്കുകയാണെന്നു നിശ്ചയിച്ചു് അവിടെനിന്നു മടങ്ങി.

ഹിരണ്യകശിപുവിനു് 'കയാധു' എന്നു പേരായ ഒരു ഭാൎയ്യയുണ്ടായിരുന്നു. ആ ഭാൎയ്യയിൽ അയാൾക്കു് നാലു പുത്രന്മാർ ജനിച്ചു. അവരിൽ ശ്രേഷ്ഠനായിരുന്നു പ്രഹ്ലാദൻ. പ്രഹ്ലാദൻ പിതാവിനെക്കാൾ നിന്നു് നേരെ വിപരീതമായ സ്വഭാവമുള്ളവനായിരുന്നു.

പ്രഹ്ലാദൻ ചെറുപ്പത്തിൽതന്നെ എല്ലാ ഗുണങ്ങളും തികഞ്ഞവനായിരുന്നു. ആ ബാലനു് ഭഗവാനെപ്പററി ഉണ്ടായിരുന്ന ഭക്തിക്കു് അതിരില്ലായിരുന്നു. അസുരന്മാൎക്കു യോജിക്കുന്നതരത്തിൽ വിദ്യ അഭ്യസിപ്പിക്കുവാൻ പ്രഹ്ലാദനെ പിതാവു് വിദ്യാലയത്തിൽ പ്രവേശിപ്പിച്ചു ശണ്ഡൻ എന്നും അമൎക്കൻ എന്നും രണ്ടു പേരായിരുന്നു. ആ വിദ്യാലയത്തിലെ അദ്ധ്യാപകന്മാർ. ശുക്രാചാൎയ്യരുടെ ശിഷ്യന്മാരായ ശണ്ഡനും അമൎക്കനും അസുരന്മാൎക്കു യോജിച്ച രീതിയിൽ അസുരബാലന്മാരെ പഠിപ്പിക്കുവാൻ വളരെ സാമൎത്ഥ്യമുള്ളവരായിരുന്നു.

കുറെക്കാലത്തെ വിദ്യാഭ്യാസത്തിന്നശേഷം ഒരു ദിവസം ഹിരണ്യകശിപു പ്രഹ്ലാദനെ സമീപത്തു വരുത്തി മടിയിൽ കയററിയിരുത്തിക്കൊണ്ടു ചോദിച്ചു:—

"മകനേ! നീ ഇതുവരെ പഠിച്ച പാഠങ്ങളിൽ ഏതെങ്കിലും ഒരു ഭാഗം പറയുക. നിനക്കു പഠിപ്പിൽ ഉള്ള സാമൎത്ഥ്യം എത്രത്തോളമുണ്ടെന്നു ഞാൻ മനസ്സിലാക്കട്ടെ."

അതുകേട്ടു പ്രഹ്ലാദൻ പറഞ്ഞു:—

"അച്ഛ! ഇക്കാണുന്ന വസ്തുക്കൾക്കെല്ലാമെല്ലാം നാഥനായ ശ്രീനാരായണന്റെ തൃപ്പാദസേവ എല്ലാവൎക്കും നന്മയുളവാക്കുന്നതും തിന്മ ഇല്ലാതാക്കുന്നതും ആണു്. ഞാൻ പഠിച്ചവയിൽ നല്ല പാഠം ഇതുതന്നെയാണു്."

ഇപ്രകാരം പ്രഹ്ലാദൻ പറഞ്ഞതു കേട്ടു ഹിരണ്യകശിപു വളരെ കോപിച്ചു. മേലാൽ ഈ മാതിരി ഒന്നും പ്രഹ്ലാദനെ പഠിപ്പിച്ചു പോകരുതു് എന്നു് അദ്ധ്യാപകന്മാരോടു ആജ്ഞാപിച്ചു. വീണ്ടും ഹിരണ്യകശിപു പ്രഹ്ലാദനെ വിദ്യാലയത്തിലേക്കു് അയച്ചു. വിദ്യാലയത്തിൽ പ്രവേശിച്ച പ്രഹ്ലാദനോടു് അദ്ധ്യാപകന്മാർ ചോദിച്ചു;—

"പ്രഹ്ലാദ! നീ അച്ഛനോടു പറഞ്ഞ ഭാഗം ഞങ്ങൾ നിന്നെ പഠിപ്പിച്ചതല്ലല്ലോ. നിന്നെ അതു പഠിപ്പിച്ചതാരാണു്?"

പ്രഹ്ലാദൻ പറഞ്ഞു:— "എല്ലാവരും പഠിക്കേണ്ടതും വാസ്തവമായതുമാണ് ഞാൻ അച്ഛനോടു പറഞ്ഞതു്. എല്ലാവരുടെയും ഗുരുനാഥനായ വിഷ്ണുഭഗവാൻ തന്നെയാണ് അതെനിക്കു മനസ്സിലാക്കിത്തന്നതു്."

അതുകേട്ടു് അദ്ധ്യാപകന്മാർ കോപിച്ചു് പ്രഹ്ലാദനെ ശാസിച്ചു. അന്യന്മാർക്കു യോജിച്ച വിദ്യതന്നെ അവർ പിന്നെയും പ്രഹ്ലാദനെ പഠിപ്പിച്ചു. വീണ്ടും കുറേ ദിവസങ്ങൾ കഴിഞ്ഞു് ഒരു ദിവസം ഹിരണ്യകശിപു പ്രഹ്ലാദനെ സമീപത്തു വരുത്തി പഠിച്ചവയിൽ ഒരു ഭാഗം പറയുവാൻ ആവശ്യപ്പെട്ടു വിഷ്ണുഭക്തിതന്നെയാണു് എല്ലാത്തിനേക്കാളും മെച്ചമായതെന്നു പ്രഹ്ലാദൻ ഉറപ്പിച്ചു പറഞ്ഞു.

അതുകേട്ടു ഹിരണ്യകശിപു വളരെ കോപിച്ചു. അദ്ധ്യാപകന്മാരെ വരുത്തി പ്രഹ്ലാദനെ അങ്ങനെ പഠിപ്പിച്ചതു് ആരാണെന്നു ചോദിച്ചു. ഭയത്തോടുകൂടി അവർ പറഞ്ഞു:—

"അസുരരാജാവേ! അങ്ങനെ പ്രഹ്ലാദനെ പഠിപ്പിച്ചതു ഞങ്ങളല്ല. വേറെ ആരോ പഠിപ്പിച്ചിരിക്കുവാനേ തരമുള്ളു."

അപ്പോൾ ആ അസുരൻ പ്രഹ്ലാദനോടു ചോദിച്ചു:— "എടാ ദുർബ്ബുദ്ധി! എന്റെ ശത്രുവായ നാരായണനെപ്പററി നിനക്കു ബഹുമാനം തോന്നുവാൻ കാരണമെന്തു്?"

പ്രഹ്ലാദൻ പറഞ്ഞു; — "പിതാവേ ! അഹങ്കാരികൾക്ക സർവ്വേശ്വരനായ ശ്രീ നാരായണൻെറ മാഹാത്മ്യം അറിയുവാൻ സാധിക്കുകയില്ല സജ്ജനങ്ങളോടുകൂടിയുള്ള സഹവാസവും വിനയവുംകൊണ്ടു മാത്രമേ ഭഗവാനിൽ ഭക്തി വരുകയുള്ളൂ."

അതുകേട്ട ഹിരണ്യകശിപു കോപംകൊണ്ടു വിറച്ചു. ഉടനെ അയാൾ കൊലയാളികളെ വരുത്തി പ്രഹ്ലാദനെ കൊന്നു കളയണമെന്നു് ആജ്ഞാപിച്ചു. കല്പന കിട്ടിയ അസുരഭടന്മാർ പ്രഹ്ലാദനെ പിടിച്ചു കെട്ടി കൊലസ്ഥലത്തു കൊണ്ടുപോയി. അവർ ശൂലം കൊണ്ടു പ്രഹ്ലാദന്റെ മാറിടത്തിൽ കുത്തി. എന്നാൽ ഭഗവാനെ ധ്യാനിച്ചുകൊണ്ടു നിന്ന പ്രഹ്ലാദനു് അതുകൊണ്ടു യാതൊരു വേദനയും ഉണ്ടായില്ല. പിന്നെയും അസുരഭടന്മാർ പല ആയുധങ്ങളും പ്രയോഗിച്ചു. ഒരു ഫലവും ഉണ്ടായില്ല. അവർ ആ വിവരം ഹിരണ്യകശിപുവിനെ ധരിപ്പിച്ചു. അപ്പോൾ ആ അസുരൻ തന്നെ പ്രഹ്ലാദനെ വധിക്കുവാൻ വളരെ പരിശ്രമിച്ചു. എന്നിട്ടും പ്രഹ്ലാദൻ യാതൊരു കോട്ടവുംകൂടാതെ ജീവിച്ചിരിക്കുന്നതുകണ്ടു് അയാൾ പരിഭ്രമിച്ചു.

അപ്പോൾ അദ്ധ്യാപകന്മാർ പറഞ്ഞു:— "അസുരരാജാവേ ! പ്രഹ്ലാദൻ ബാലനാണല്ലോ. ഇപ്പോൾ അവൻ പറയുന്നതു വിചാരിച്ചു ഖേദിക്കേണ്ട. ഇനിയും അവനെ വിദ്യാലയത്തിൽ കൂട്ടിക്കൊണ്ടു പോയി ഞങ്ങൾ

ഉപദേശിച്ചു ശരിയാക്കിക്കൊള്ളാം. കുറേ ദിവസങ്ങൾ കഴിയുമ്പോൾ അവൻ അങ്ങയുടെ അഭിപ്രായം പോലെ പ്രവൎത്തിച്ചുകൊള്ളും. ”

അവരുടെ അഭിപ്രായം പോലെ ചെയ്തു കൊള്ളാൻ ഹിരണ്യകശിപു അനുവദിച്ചു. അദ്ധ്യാപകന്മാർ പ്രഹ്ലാദനെ വിദ്യാലയത്തിലേക്കു കൊണ്ടുപോയി മുമ്പിലത്തെപ്പോലെ പഠിപ്പിക്കുവാൻ തുടങ്ങി.

ഒരു ദിവസം അദ്ധ്യാപകന്മാർ രണ്ടുപേരും വിദ്യാലയത്തിൽ വരുവാനിടയായില്ല. അന്നു പ്രഹ്ലാദൻ തന്റെ സഹപാഠികളായ ബാലന്മാരെയൊക്കെ അടുത്തിരുത്തിക്കൊണ്ടു പറഞ്ഞു:—

“ സ്നേഹിതന്മാരേ ! എല്ലാ ലോകവും സൎവ്വേശ്വരനായ ഭഗവാൻ തന്നെയാണു് രക്ഷിക്കുന്നതു്. അദ്ദേഹം ആകാശം പോലെ എല്ലായിടത്തും നിറഞ്ഞിരിക്കുന്നു. അവിടുന്നു് എല്ലാം അറിയുന്നവനും എന്തും ചെയ്യുവാൻ ശക്തിയുള്ളവനും ആകുന്നു. സൎവ്വേശ്വരന്റെ കരുണയ്ക്കു പാത്രമാവാത്തവന്റെ ജന്മം നിഷ്ഫലം തന്നെയാണു്. അതുകൊണ്ടു നാം എപ്പോഴും ശ്രീ നാരായണന്റെ തിരുനാമം ഉച്ചരിക്കുകയും അദ്ദേഹത്തെ ഭക്തിയോടുകൂടി ധ്യാനിക്കുകയും ചെയ്യേണ്ടതാണു്. ഭക്തന്മാരെ രക്ഷിക്കുവാൻ അദ്ദേഹം എപ്പോഴും കനിവുള്ളവനാകുന്നു. നാരദമഹൎഷി ഉപദേശിച്ചതു കൊണ്ടാണു് എനിക്കു് ഈ തത്വം മനസ്സിലായതു്. ”

അതുകേട്ടു് ആ അസുരബാലന്മാർ ആശ്ചര്യത്തോടു കൂടി ചോദിച്ചു:— "പ്രഹ്ലാദ! നീ ഞങ്ങളോടൊപ്പം എപ്പോഴും ഈ വിദ്യാലയത്തിൽ തന്നെയാണല്ലോ പഠിച്ചു വരുന്നതു്? നാരദ മഹർഷി എപ്പോഴാണു് നിന്നെ ഉപദേശിച്ചതു്?"

പ്രഹ്ലാദൻ പറഞ്ഞു:— "എന്റെ അച്ഛൻ തപസ്സു ചെയ്വാൻ പോയിരുന്ന സമയം അമ്മ എന്നെ ഗർഭം ധരിച്ചിരിക്കുകയായിരുന്നു. അച്ഛൻ ഇല്ലാതിരുന്ന തക്കം നോക്കി ദേവേന്ദ്രൻ അമ്മയെ വീട്ടിൽ നിന്നു പിടിച്ചു വലിച്ചുകൊണ്ടു പോകുവാനൊരുമ്പെട്ടു. അപ്പോൾ നാരദമഹർഷി അവിടെ വന്നു ദേവേന്ദ്രനോടു പറഞ്ഞു:— "ദേവേന്ദ്ര! ഇവളുടെ ഗർഭത്തിലിരിക്കുന്നതു വലിയ വിഷ്ണുഭക്തിയുള്ളവനായിത്തീരുന്ന ഒരു ശിശുവാണു്. അവൻ കാരണമായി ലോകത്തിനു വളരെ നന്മയുണ്ടാകും. അതുകൊണ്ടു് ഇവളെ വിട്ടേക്കുക."

അതുകേട്ടു ദേവേന്ദ്രൻ അമ്മയെ വിട്ടേച്ചു പോയി. ഭയന്നുകൊണ്ടിരുന്ന അമ്മയെ നാരദമഹർഷി അദ്ദേഹത്തിന്റെ ആശ്രമത്തിലേയ്ക്കു കൂട്ടിക്കൊണ്ടു പോയി അവിടെ താമസിപ്പിച്ചു. അപ്പോൾ ഒരു ദിവസം നാരദമഹർഷി അമ്മയെ വിളിച്ചു ജ്ഞാനോപദേശം ചെയ്തു. ഗർഭത്തിൽ ഇരുന്ന എന്നെ ഉദ്ദേശിച്ചാണു് മഹർഷി അപ്രകാരം ഉപദേശിച്ചതു്. മഹർഷിയുടെ അനുഗ്രഹത്താൽ ആ ഉപദേശം എപ്പോഴും എനിക്കു ഓർമ്മവരും. അമ്മയ്ക്കു്

ഇഷ്ടമുള്ളപ്പോഠം ഗർഭത്തിലുള്ള ശിശുവിനെ പ്രസവിച്ചു കൊള്ളാമെന്നും ആ ശിശുവിനു യാതൊരു ഹാനിയും വരുന്നതല്ലെന്നും മഹർഷി അനുഗ്രഹിച്ചിരുന്നു. തപസ്സു കഴിഞ്ഞു് അച്ഛൻ തിരിയെ വന്നപ്പോഠം മഹർഷി എന്റെ അമ്മയെ വീട്ടിലേക്കു പറഞ്ഞയച്ചു. അതിനു ശേഷമാണു് അമ്മ എന്നെ പ്രസവിച്ചതു്. ”

ഇപ്രകാരം പ്രഹ്ളാദൻ വിവരിച്ച വൃത്താന്തം കേട്ടു് ആ അസുരബാലന്മാർ ആശ്ചര്യപ്പെടുകയും പ്രഹ്ളാദന്റെ ഉപദേശമനുസരിച്ചു പ്രവർത്തിക്കുകയും ചെയ്തു.

കുറെസമയം കഴിഞ്ഞു ഷണ്ഡാമർക്കന്മാർ അവിടെ വന്നു ചേർന്നപ്പോഠം ആ പ്രദേശം “നാരായണ നാരായണ” എന്ന നാമസംകീർത്തനത്താൽ മുഴങ്ങിക്കൊണ്ടിരുന്നു. മററു കുട്ടികളേയും പ്രഹ്ളാദൻ വഴിതെററിച്ചിരിക്കുന്നതു അറിഞ്ഞു് ആ അദ്ധ്യാപകന്മാർ പരിഭ്രമിച്ചു. ഉടനെ അവർ ഹിരണ്യകശിപുവിനെ ഈ വിവരം ധരിപ്പിച്ചു.

അതറിഞ്ഞ ആ അസുരൻ വല്ലാതെ കോപിച്ചു. വേഗം പ്രഹ്ളാദനെ തന്റെ സമീപത്തു വരുത്തി അയാഠം ചോദിച്ചു:—

“ എടാ കുലദ്രോഹി ! എന്റെ പേരു കേട്ടാൽ തന്നെ ഈ ത്രിഭുവനവും കിടുകിടെ വിറയ്ക്കുകയാണല്ലോ. നീ മാത്രം എന്റെ മുമ്പിൽ നിർഭയനായി നില്ക്കുന്നതു് ആരുടെ ബലം കൊണ്ടാണു് ? ”

5

പ്രഹ്ലാദൻ പറഞ്ഞു:— "അല്ലയോ അസുര രാജാവേ! അങ്ങേയ്ക്കു വരം അരുളിയ ബ്രഹ്മദേവൻ ഏതു ബലം ആശ്രയിച്ചാണോ സൃഷ്ടികാര്യം നിർവ്വഹിക്കുന്നതു ആ ബലം തന്നെയാണു് എനിക്കും ആശ്രയം. സർവ്വ ശക്തനായ ഈശ്വരൻ തന്നെയാണു് ആ ബലം. ഈശ്വരൻ എല്ലായിടത്തും വ്യാപിച്ചിരിക്കുന്നു. അവിടുന്നു് ആർക്കും ശത്രുവാകുന്നില്ല. ദുർജ്ജനങ്ങളെ ശിക്ഷിക്കുകയും സജ്ജനങ്ങളെ രക്ഷിക്കുകയും ചെയ്യുന്ന വിഷയത്തിൽ ഈശ്വരൻ എപ്പോഴും ശ്രദ്ധയുള്ളവനാകുന്നു. അങ്ങു് ക്രൂരമായ സ്വഭാവം വെടിഞ്ഞു് ആ സർവ്വേശ്വര നായ ശ്രീ നാരായണനെ ഭക്തിയോടുകൂടി ആശ്രയിച്ചാൽ എല്ലാ നന്മയും ഉണ്ടാകുന്നതാണു്."

ഇപ്രകാരം പ്രഹ്ലാദൻ പറഞ്ഞതുകേട്ടു് വർദ്ധിച്ച കോപത്തോടുകൂടി ഹിരണ്യകശിപു പറഞ്ഞു:— "എടാ ഭ്രാന്താ! നിന്റെ ഈശ്വരൻ എല്ലായിടത്തും ഉള്ളവനാ ണെങ്കിൽ ഇവിടെ കാണുന്ന ഈ തൂണിൽ നിന്നു പുറത്തു വരട്ടെ."

ഇപ്രകാരം പറഞ്ഞുകൊണ്ടു് ആ അസുരൻ അടുത്തു ണ്ടായിരുന്ന ഒരു തൂണിൽ വാളുകൊണ്ടു വെട്ടി.

പെട്ടന്നവേ ഇടിനാദം പോലെ ഒരു ശബ്ദം ആ തൂണിൽനിന്നു പുറപ്പെട്ടു. അടുത്ത ക്ഷണം അതിഭയ ങ്കരമായ ഒരു നരസിംഹസ്വരൂപം അതിൽനിന്നു് പ്രത്യ ക്ഷമായി. അങ്ങിനെ നരസിംഹമായി അവതരിച്ച

മഹാവിഷ്ണു സന്ധ്യാസമയത്തു് ഉമ്മറപ്പടിയിൽ ഇരുന്നു കൊണ്ടു തന്റെ നഖങ്ങളാൽ ദുഷ്ടനായ ഹിരണ്യകശിപു വിന്റെ മാറിടം പിളർന്നു് അവനെ വധിച്ചു.

പ്രഹ്ളാദനും ദേവന്മാരും ആ നരസിംഹമൂർത്തിയെ സ്തുതിച്ചു. പ്രഹ്ളാദനു് വരങ്ങൾ കൊടുത്തു ദേവന്മാരേയും ഭക്തന്മാരേയും ആശ്വസിപ്പിച്ചിട്ടു ഭഗവാൻ അവിടെ നിന്നു മറഞ്ഞു.

ഇപ്രകാരം ദുഷ്ടന്മാരെ ശിക്ഷിക്കുവാനും ശിഷ്ടന്മാരെ രക്ഷിക്കുവാനുമായി ഭഗവാൻ നരസിംഹാവതാരം എടുത്തു ലോകത്തിനു ക്ഷേമം വരുത്തി.

# ൭. വാമനാവതാരം.

— o:—

പണ്ടു് അസുരരും ദേവന്മാരുമായി യുദ്ധം ചെയ്തു തോററു പോയിരുന്ന മഹാബലി എന്ന അസുരരാജാവു് ശുക്രമുനിയുടെ അനുഗ്രഹത്താൽ വിശേഷബലവാനായിത്തീൎന്നു. മഹാബലി പിന്നെയും യുദ്ധം ചെയ്തു മൂന്നു ലോകവും കീഴടക്കി. ദേവേന്ദ്രനും മററു ദേവന്മാരും മഹാബലിയെ പേടിച്ചു സ്വൎഗ്ഗലോകത്തുനിന്നു് ഓടി കാട്ടുകളിലും ഗുഹകളിലും ചെന്നു താമസിച്ചു.

മൂന്നു ലോകത്തെ ജനങ്ങളും മഹാബലിയെ മാത്രമേ ആരാധിക്കുവൻ പാടുള്ളൂ എന്നു ചട്ടം ഉണ്ടായി. ആ നിയമം തെററിച്ചാൽ കഠിനമായ ശിക്ഷ അനുഭവിക്കേണ്ടതായി വരും. അതുനിമിത്തം എല്ലാവരും മഹാബലിയെ തന്നെ ആരാധിക്കുവാൻ തുടങ്ങി.

അങ്ങിനെ കുറെ കാലം കഴിഞ്ഞപ്പോൾ ദേവന്മാരുടെ അമ്മയായ അദിതിദേവി തന്റെ ഭൎത്താവായ കശ്യപമുനിയോടു പറഞ്ഞു — "നാഥ! അദിതി എന്നും ദിതി എന്നും പേരായ രണ്ടു ഭാൎയ്യമാരെ അങ്ങു വിവാഹം കഴിച്ചു. അവരിൽ അദിതിയായ ഞാൻ ദേവന്മാരുടേയും ദിതി അസുരന്മാരുടേയും അമ്മമാരായിത്തീൎന്നു. എന്നാൽ ഇപ്പോൾ അങ്ങേയ്ക്കു ദിതിയിലാണു കൂടുതലായ സ്നേഹം. അതുകൊണ്ടാണു് അവളുടെ പുത്രന്മാരായ അസുരന്മാർ എന്റെ പുത്രന്മാരായ ദേവന്മാരെ യുദ്ധത്തിൽ തോല്പിച്ചു് മൂന്നു ലോകവും കീഴടക്കിയിരി

ക്കുന്നതു്. എൻെറ പുത്രന്മാരായ ദേവന്മാർ നിലയും വിലയും ഇല്ലാത്തവരായി എവിടെയൊക്കെയോ ചെന്നു വളരെ കഷ്ടപ്പാടുകൾ അനുഭവിക്കുന്നതു് അങ്ങേയ്ക്കും അറിയാവുന്നതാണു്. അങ്ങിനെ എൻെറ പുത്രന്മാരായ ദേവന്മാർ സങ്കടം അനുഭവിക്കുവാനും ദിതിയുടെ മക്കളായ അസുരന്മാർ നല്ല നിലയിൽ വാഴുവാനും കാരണം ദിതിയോടുള്ള അങ്ങയുടെ പക്ഷപാതം തന്നെയാണു് എൻെറ മക്കളായ ദേവന്മാർക്ക് നന്മയുണ്ടാകണം എന്നു് അങ്ങു് വിചാരിച്ചാൽ അവരുടെ സങ്കടമൊക്കെ തീൎന്നു പോകുമല്ലൊ. അങ്ങനെ അങ്ങു വിചാരിക്കാതിരിക്കുന്നതു് എൻെറ ഭാഗ്യദോഷത്താൽ തന്നെയാണു്. ”

ഇപ്രകാരം അദിതി പറഞ്ഞതു കേട്ടു കശ്യപമുനി പറഞ്ഞു:- “കാലപ്പിഴകൊണ്ടാണു ദേവന്മാൎക്കു് ഇപ്പോൾ ഈ വിധത്തിലുള്ള ദുരിതങ്ങൾ നേരിട്ടിരിക്കുന്നതു്. നീ പന്ത്രണ്ടു ദിവസം സൎവ്വേശ്വരനായ മഹാവിഷ്ണുവിനെ ഭക്തിയോടുകൂടി ആരാധിക്കുക. അങ്ങനെ ആരാധിച്ചാൽ ആ ദേവൻ കനിഞ്ഞു നിൻെറ അഭീഷ്ടം സാധിച്ചുതരും.”

അതുകേട്ടു് അദിതിദേവി പന്ത്രണ്ടു ദിവസം വ്രതം അനുഷ്ഠിച്ചു മഹാവിഷ്ണുവിനെ ആരാധിച്ചു. വ്രതം പൂൎത്തിയായ സമയം ലക്ഷ്മീപതിയായ ഭഗവാൻ അദിതിയുടെ മുമ്പിൽ പ്രത്യക്ഷമായി അരുളിച്ചെയ്തു:—

“ അല്ലയോ ഉത്തമയായ താപസി ! നീ വിഷാദിക്കേണ്ട. ഞാൻ നിൻെറ പുത്രനായി ജനിച്ചു നിൻെറ

പുത്രന്മാരായ ദേവന്മാരുടെ സങ്കടം തീൎത്തു് അവൎക്കു വേണ്ട വിധത്തിൽ നന്മ പ്രദാനം ചെയ്യാം. "

ഇപ്രകാരം അരുളിച്ചെയ്തു ഭഗവാൻ അവിടെനിന്നു മറഞ്ഞു. വളരെ സന്തോഷത്തോടുകൂടി അദിതി കാലം നയിച്ചു തുടങ്ങി. കുറെ കാലം കഴിഞ്ഞപ്പോൾ അദിതി ദേവി ഗൎഭം ധരിച്ചു. പത്തുമാസം കഴിഞ്ഞു ഒരു പുത്രനെ പ്രസവിച്ചു. ചിങ്ങമാസത്തിൽ വെളുത്ത പക്ഷത്തിലെ ദ്വാദശിയും തിരുവോണം നക്ഷത്രവും കൂടിച്ചേൎന്ന പുണ്യ ദിവസം നട്ടുച്ചയായപ്പോൾ ആണു് ഭഗവാൻ അദിതിയുടെ പുത്രനായി അവതരിച്ചതു്.

ഉത്തമലക്ഷണങ്ങൾ ഒക്കെ തികഞ്ഞ പുത്രൻ ജനിച്ചപ്പോൾ അച്ഛനായ കശ്യപനും അമ്മയായ അദിതിയും ആനന്ദംകൊണ്ടു പരവശരായി. അവർ ഭക്തിയോടുകൂടി വിഷ്ണുഭഗവാനെ സ്തുതിച്ചു.

ആ ബാലൻ ക്രമേണ വളൎന്നു. കശ്യപൻ ആ പുത്രനു് ഉപനയനം നടത്തി. ബ്രഹ്മചാരിയായ ആ ബാലൻ ഒരു ദിവസം അച്ഛനമ്മമാരുടെ അനുമതിയോടുകൂടി പുറപ്പെട്ടു നൎമ്മദാ നദിയുടെ തീരത്തു ചെന്നു അവിടെ മഹാബലി ഒരു വലിയ യാഗം നടത്തുകയായിരുന്നു. ആ ബാലൻ മഹാബലിയുടെ യാഗശാലയിൽ പ്രവേശിച്ചു. തേജസ്വിയായ ആ ബ്രഹ്മചാരിയെ മഹാബലി ബഹുമാനത്തോടുകൂടി സല്ക്കരിച്ചു ചോദിച്ചു:—

" അല്ലയോ മുനികുമാര ! അങ്ങേക്കു ഞാൻ സാധിച്ചു തരേണ്ടതായി വല്ലതും ഉണ്ടെങ്കിൽ പറഞ്ഞു കൊള്ളുക. അങ്ങ് ആഗ്രഹിക്കുന്നത് എന്തുതന്നെ ആയാലും ആയതു സാധിച്ചുതരുവാൻ ഞാൻ ഒരുക്കമാണു്. "

അതുകേട്ട മുനികുമാരൻ പറഞ്ഞു:— " ബ്രഹ്മചാരിയായ എനിക്കു നിത്യകർമ്മങ്ങൾ അനുഷ്ഠിക്കുവാൻ സ്വന്തമായി മൂന്നടിഭൂമി അങ്ങു ദാനം ചെയ്താൽകൊള്ളാം"

മഹാബലി പറഞ്ഞു:— " മൂന്നു ലോകത്തിന്റെയും ചക്രവർത്തിയായ എന്റെ സമീപത്തു വന്നു് മൂന്നടി ഭൂമി മാത്രം യാചിക്കുന്ന അങ്ങ് തീരെ ആലോചനയില്ലാത്തവനാണെന്നു ഞാൻ വിചാരിക്കുന്നു. ഇതിലും ഉപരിയായി എന്തു വേണമെങ്കിലും അങ്ങു ചോദിച്ചു കൊള്ളുക. അങ്ങയുടെ ഏതഭിഷ്ടവും ഞാൻ നിറവേററിത്തരാം. "

മുനികുമാരൻ പറഞ്ഞു:— " രാജേശ്വരാ ! മറെറാന്നും എനിക്കു് ആവശ്യമില്ല. എന്റെ കാലുകൊണ്ടു ഞാൻ അളക്കുന്ന മൂന്നടി ഭൂമി അങ്ങു തന്നാൽ മതി. "

അതുകേട്ട മഹാബലി മൂന്നടി ഭൂമി ദാനം ചെയ്യാമെന്നു സമ്മതിച്ചു.

ആ സന്ദർഭത്തിൽ അസുരന്മാരുടെ ഗുരുനാഥനായ ശുക്രമഹർഷി മഹാബലിയോടു പറഞ്ഞു;— " അങ്ങയോടു മൂന്നടി ഭൂമി യാചിക്കുന്ന ഈ മുനികുമാരൻ മായാവിയായ മഹാവിഷ്ണു ആണെന്നു് അങ്ങ് അറിഞ്ഞുകൊള്ളുക.

ഇദ്ദേഹം കാലുകൊണ്ടു ഭൂമി അളക്കുവാൻ തുടങ്ങുമ്പോൾ ഇദ്ദേഹത്തിൻെറ ശരീരം ആകാശത്തിലും ഭൂമിയിലും എല്ലായിടത്തും വ്യാപിക്കുന്നതാണു്. അങ്ങയിൽ നിന്നു മൂന്നു ലോകവും അപഹരിച്ചു് അങ്ങയുടെ ശത്രുക്കളായ ദേവന്മാൎക്കു കൊടുക്കുവാൻ ഉദ്ദേശിച്ചാണു് ഈ കുട്ടി ഇവിടെ വന്നിരിക്കുന്നതു്. മുനികുമാരൻ ആകൃതിയിൽ തീരെ പൊക്കം ഇല്ലാത്തവനാണെന്നു് എല്ലാവരും വിചാരിക്കുന്നു. ആ കാരണത്താൽ വാമനൻ (പൊക്കമില്ലാത്തവൻ) എന്നു് ഇദ്ദേഹത്തിനു പേരു സിദ്ധിച്ചിരിക്കുകയാണു്. വാസ്തവത്തിൽ മഹാവിഷ്ണുതന്നെയാണു് മായകൊണ്ടു വാമനനായി അവതരിച്ചു് ഇവിടെ വന്നിരിക്കുന്നതു്. അതുകൊണ്ടു മൂന്നടി ഭൂമി അങ്ങു ദാനം ചെയ്യരുതു് എന്നു ഞാൻ അങ്ങയെ ഉപദേശിക്കുന്നു."

അതുകേട്ടു മഹാബലി പറഞ്ഞു:— "മഹർഷേ! എൻെറ അടുത്തുവന്നു യാചിക്കുന്നവൻ ആരുതന്നെ ആയാലും, ആ യാചകൻ ആവശ്യപ്പെടുന്ന ഏതു വസ്തുവും ഞാൻ കൊടുക്കുകതന്നെ ചെയ്യും. യാചകജനങ്ങളുടെ ആഗ്രഹം നിറവേററിക്കൊടുക്കാൻ മടി കാണിക്കുന്നവൻെറ സമ്പത്തു നശിച്ചുപോകുന്നതാണല്ലോ. ഇപ്പോൾ എൻെറ അടുത്തു വന്നു മൂന്നടിഭൂമി യാചിക്കുന്ന ഈ മുനികുമാരൻ ലക്ഷ്മീപതിയായ മഹാവിഷ്ണുതന്നെയാണെന്നു് അങ്ങു പറഞ്ഞതുകേട്ടു ഞാൻ സന്തോഷിക്കുന്നു. ഇത്രയും ഉത്തമനായ ഒരു യാചകൻ കിട്ടുക എന്നതു മഹാബലിയായ എനിക്കു കൈവന്നിരിക്കുന്ന വലിയ ഭാഗ്യം തന്നെ

യാണു്. സൎവ്വേശ്വരനായ ഭഗവാൻ യാചിക്കുകയാണെങ്കിൽ എന്റെ ശരീരംപോലും ദാനം ചെയ്യുവാൻ ഞാൻ തയ്യാറാണു്. അങ്ങു് എന്റെ ഗുരുനാഥനാണെങ്കിലും, ഈ വിഷയത്തിൽ എന്റെ അഭിപ്രായത്തിനു വിപരീതമായി ഒന്നും പറയാതിരിക്കുവാൻ അങ്ങയോടു ഞാൻ ആവശ്യപ്പെടുന്നു. ”

ഇപ്രകാരം മഹാബലി പറഞ്ഞതു കേട്ടു ശുക്രമഹർഷി വിഷാദിച്ചു. തന്റെ ശിഷ്യനായ മഹാബലിയുടെ സമ്പത്തു മായാവിയായ വാമനൻ അപഹരിക്കുവാൻ പോവുകയാണല്ലോ എന്നു വിചാരിച്ചു് ആ അസുരഗുരു സങ്കടപ്പെട്ടു.

മഹാബലി വാമനനെ സല്ക്കരിച്ചു് ഭൂദാനത്തിന്റെ ചടങ്ങായി ഒരു കിണ്ടിയിൽ വെള്ളം എടുത്തു് അദ്ദേഹത്തിന്റെ കൈയിൽ ഒഴിക്കുവാൻ മുതിൎന്നു. അപ്പോൾ ശുക്രമുനി ഒരു വണ്ടിന്റെ രൂപം എടുത്തു് ആരും അറിയാതെ ആ കിണ്ടിയുടെ മുളയുടെ ഉള്ളിൽ പററിപ്പിടിച്ചിരുന്നു. വാമനന്റെ കയ്യിൽ വെള്ളം ഒഴിക്കുവാൻ മഹാബലി പരിശ്രമിച്ചു. വെള്ളം വീഴുന്ന ഭാഗത്തു് എന്തോ തടസ്സം നേരിട്ടിരിക്കുകയാണെന്നു വിചാരിച്ചു മഹാബലി വിഷാദിച്ചു. ആ സന്ദൎഭത്തിൽ വാമനൻ ഒരു ദൎഭപ്പുല്ലിന്റെ അററംകൊണ്ടു് ആ കിണ്ടിയുടെ ആ ഭാഗത്തു കുത്തി. അതുനിമിത്തം ശുക്രമുനിയുടെ ഒരു കണ്ണിനു കേടുപററി.

അതോടുകൂടി വണ്ടിന്റെ രൂപത്തിൽ അവിടെ നിന്നിരുന്ന ശുക്രമഹർഷി അവിടുന്നു മാറി രക്ഷപ്പെട്ടു. മഹാബലി വാമനന്റെ കൈയിൽ വെള്ളം ഒഴിച്ചുകൊടുത്തു. അതു സ്വീകരിച്ച വാമനന്റെ ശരീരം പെട്ടെന്നു വളൎന്നു. അടുത്ത നിമിഷം ആകാശത്തും ഭൂമിയിലും എല്ലായിടത്തും വാമനന്റെ സ്വരൂപം വ്യാപിച്ചു. അദ്ദേഹം ഒരു പാദംകൊണ്ടു ഭൂമിയും രണ്ടാമത്തെ പാദം കൊണ്ടു സ്വൎഗ്ഗവും അളന്നു. മൂന്നാമത്തെ പാദം കൊണ്ടളക്കുവാൻ സ്ഥലമെവിടെയാണെന്നു് മഹാവിഷ്ണു മഹാബലിയോടു ചോദിച്ചു. "അങ്ങയുടെ മൂന്നാമത്തെ പാദം എന്റെ ശിരസ്സിൽ വച്ചുകൊള്ളുക" എന്നു മഹാബലി പറഞ്ഞു. അതുപ്രകാരം മഹാവിഷ്ണു തന്റെ മൂന്നാമത്തെ പാദം മഹാബലിയുടെ തലയിൽ വച്ചു.

അപ്പോൾ സകല ദേവന്മാരും അവിടെ വന്നു ഭഗവാനെ സ്തുതിച്ചു. സൎവ്വേശ്വരനായ ഭഗവാൻ ഇങ്ങനെ അരുളിച്ചെയ്തു — "മഹാബലേ! മൂന്നു ലോകവും കീഴടക്കിയ നിനക്കു വലുതായ ഗൎവ്വ് ഉണ്ടായിരുന്നു. ആ ഗൎവ്വ് ശമിപ്പിക്കുവാനും എന്റെ ഭക്തന്മാരായ ദേവന്മാരുടെ ആഗ്രഹം നിറവേററിക്കൊടുക്കുവാനും വേണ്ടി ഞാൻ വാമനനായി അവതാരം സ്വീകരിച്ചു. യാചകന്മാരുടെ ആഗ്രഹം സാധിച്ചു കൊടുക്കുവാൻ ഒട്ടും മടി കാണിക്കാത്ത നിനക്കു് എല്ലാ നന്മയും ഉണ്ടാകുന്നതാണു്. ഈ ഭൂമിയുടെ അടിയിൽ ഉള്ള 'രസാതലം' എന്ന ലോകത്തു ചെന്നു് നീ സൎവ്വസുഖങ്ങളും അനുഭവിച്ചു കൊണ്ടു് ആ ലോകത്തിന്റെ അധിപതിയായി വാഴുക."

അതുകേട്ട മഹാബലി സർവ്വേശ്വരനായ ഭഗവാനെ സ്തുതിച്ചുകൊണ്ടു തന്റെ പരിവാരങ്ങളോടുകൂടി രസാതലത്തിൽ പ്രവേശിച്ചു സകല ശ്രേയസ്സുകളും അനുഭവിച്ചുവന്നു.

മഹാബലിയിൽ നിന്നും വീണ്ടെടുത്ത സമ്പത്തുകൾ ദേവന്മാൎക്കു കൊടുത്തു വാമനാവതാരം എടുത്ത ഭഗവാൻ അവിടുന്ന് അപ്രത്യക്ഷനായി സ്വവാസസ്ഥാനമായ വൈകുണ്ഠലോകത്തേയ്ക്ക് എഴുന്നള്ളി.

## ൩. ശ്രീപരശുരാമാവതാരം.

—:o:—

ഒരു കാലത്തു ഭൂമിയിൽ അഹങ്കാരികളായ അനേകം രാജാക്കന്മാർ വർദ്ധിച്ചു. സത്യം ധർമ്മം മുതലായ നല്ല കാര്യങ്ങളിൽ അവൎക്കു തീരെ ശ്രദ്ധയില്ലാതായി. അങ്ങനെയുള്ള ദുർജ്ജനങ്ങൾ പെരുത്തുവന്നതുകൊണ്ടു ഭൂമിദേവിക്കു വലിയ ഭാരം തോന്നി. സർവ്വേശ്വരനായ മഹാവിഷ്ണു ഭൂമിദേവിയുടെ സങ്കടം ശമിപ്പിക്കുവാൻ നിശ്ചയിച്ചു.

അക്കാലത്തു ജമദഗ്നി മഹർഷി അദ്ദേഹത്തിന്റെ ധർമ്മപത്നി രേണുകാദേവിയോടുകൂടി നർമ്മദാനദിയുടെ സമീപത്തുള്ള ആശ്രമത്തിൽ വസിച്ചിരുന്നു. അവൎക്കു് ആറു പുത്രന്മാർ ഉണ്ടായിരുന്നു. അവരുടെ ഏഴാമത്തെ പുത്രനായി സർവ്വേശ്വരനായ മഹാവിഷ്ണു അവതരിച്ചു.

ആ പുത്രനു് അച്ഛനമ്മമാർ 'രാമൻ' എന്ന പേരു് നിശ്ചയിച്ചു. ആ ബാലൻ ക്രമേണ വളൎന്നു. എല്ലാ വിദ്യയും വേണ്ടതുപോലെ അഭ്യസിച്ചു. അദ്ദേഹം അച്ഛനമ്മമാരെ ശുശ്രൂഷിക്കുന്ന വിഷയത്തിൽ താല്പര്യമുള്ളവനായിരുന്നു.

ഒരു ദിവസം പുലൎച്ചയിൽ രേണുകാദേവി ഒരു കുടവും എടുത്തുകൊണ്ടു നർമ്മദാനദിയിൽ കുളിക്കുവാൻ പോയി. അപ്പോൾ കാർത്തവീര്യാർജ്ജുനൻ എന്ന രാജാവു് തന്റെ ഭാര്യമാരോടുകൂടി നദിയിൽ ഇറങ്ങി

ജലക്രീഡ ചെയ്യുകയായിരുന്നു. ആയിരം കൈകളോടുകൂടി യവനും വലിയ പ്രതാപമുള്ളവനും ആയ ഒരു രാജാവാണു കാർത്തവീര്യാർജ്ജുനൻ. അദ്ദേഹം ഭാര്യമാരോടുകൂടി വളരെ നേരം നർമ്മദാ നദിയിൽ ജലക്രീഡ ചെയ്തുകൊണ്ടിരുന്നു.

ജലക്രീഡ കഴിഞ്ഞു് അവർ അവിടെ നിന്നു പോകുന്നതുവരെ രേണുകാദേവി നദീതീരത്തു തന്നെ നില്ക്കുവാനിടയായി. അതു കഴിഞ്ഞു നദിയിൽ ഇറങ്ങി കുളിച്ചു കുടത്തിൽ വെള്ളം എടുത്തുകൊണ്ടു് ആശ്രമത്തിൽ ചെന്നപ്പോഠം നേരം നട്ടുച്ചയായിപ്പോയി.

ജമദഗ്നി മഹർഷി, തന്റെ ഭാര്യ ആററിൽ കുളിച്ചിട്ടു മടങ്ങിവരാൻ അത്ര വളരെ താമസിച്ചതുകൊണ്ടു് ക്രോധവാനായിത്തീൎന്നു. ഭയംകൊണ്ടു വിറച്ചുപോയ രേണുകാദേവി തനിക്കു നേരിട്ടുപോയ അപരാധം ക്ഷമിക്കണമേ എന്നു ഭർത്താവിനോടു യാചിച്ചു. എന്നാൽ കോപംകൊണ്ടു മതിമറന്നുപോയ ജമദഗ്നി മഹർഷി തന്റെ പുത്രന്മാരെ വിളിച്ചു രേണുകാദേവിയെ വധിക്കുവാൻ ആജ്ഞാപിച്ചു. ആദ്യത്തെ ആറു പുത്രന്മാരും അച്ഛന്റെ ആജ്ഞയെ്ക്കു വഴങ്ങിയില്ല. അതു നിമിത്തം മഹർഷി ഏഴാമത്തെ പുത്രനായ രാമനെ വിളിച്ചു് രേണുകാദേവിയെ വധിക്കുവാൻ കല്പിച്ചു. ഉടനെ രാമൻ ഒരു വാളുകൊണ്ടു മാതാവിന്റെ കഴുത്തു ഛേദിച്ചു. തന്റെ ആജ്ഞയനുസരിച്ചു പ്രവർത്തിച്ച രാമനോടു മഹർഷിക്കു വലിയ സന്തോഷമുളവായി. ഉടനെ നിനക്കുവേണ്ടതായ വരം ആവശ്യപ്പെട്ടുകൊള്ളുക എന്നു

മഹർഷി പറഞ്ഞു. 'അമ്മയെ ജീവിപ്പിച്ചുതരണം' എന്നായിരുന്നു രാമൻ ആവശ്യപ്പെട്ടതു്. മഹർഷി രേണുകാദേവിയെ ജീവിപ്പിച്ചു. സന്തോഷത്തോടുകൂടി മാതാവു് രാമനെ പുണൎന്നു് ആശീർവദിച്ചു. കോപം ശമിച്ച ജമദഗ്നിമഹർഷി ഭാൎയ്യയോടുകൂടി തന്റെ തപശ്ചൎയ്യകഠം വേണ്ടതുപോലെ അനുഷ്ഠിച്ചുകൊണ്ടു കാലം നയിച്ചു.

കുറെക്കാലം കഴിഞ്ഞപ്പോഠം രാമൻ അച്ഛനമ്മമാരുടെ അനുവാദം വാങ്ങി അവിടെനിന്നു പുറപ്പെട്ടു കൈലാസപൎവ്വതത്തിന്റെ സമീപത്തു ചെന്നു ശ്രീ പരമേശ്വരനെ പ്രസാദിപ്പിക്കുവാൻ തപസ്സുചെയ്തു. അല്പകാലത്തെ തപസ്സുകൊണ്ടു സന്തുഷ്ടനായ ഭഗവാൻ രാമന്റെ മുമ്പിൽ പ്രത്യക്ഷനായി അരുളിച്ചെയ്തു:—

"രാമാ ! നിന്റെ തപോനിഷ്ഠകൊണ്ടു ഞാൻ വളരെ സന്തോഷിക്കുന്നു. ഞാൻ നിനക്കു 'പരശു' എന്ന ഒരു ആയുധവും മററു വിധത്തിലുള്ള അസ്ത്രവിദ്യകളും തരുന്നുണ്ടു്. ദുഷ്ടന്മാരെ നിഗ്രഹിച്ചു സജ്ജനങ്ങളെ രക്ഷിക്കുവാൻ നീ പ്രവൎത്തിക്കുക. ഞാൻ തരുന്ന ഈ പരശു (മഴു) പാപകൎമ്മം ചെയ്യുന്നവരെ നശിപ്പിക്കാൻ ഉതകുന്നതാണു്. ഇന്നു മുതൽ 'പരശുരാമൻ' എന്ന പേരു നിനക്കു പ്രസിദ്ധമായിത്തീരും. ഇഷ്ടംപോലെ എവിടെയും സഞ്ചരിക്കുവാനുള്ള ശക്തിയും നിനക്കു ഞാൻ തന്നിരിക്കുന്നു." ഇപ്രകാരം വരം കൊടുത്തു ഭഗവാൻ ശ്രീ പരമേശ്വരൻ അവിടെ നിന്നു മറഞ്ഞു.

ശിവൻെറ അനുഗ്രഹം സിദ്ധിച്ച ശ്രീ പരശുരാമൻ സ്വർഗ്ഗത്തിൽ ചെന്നു ദേവന്മാരുടെ ശത്രുക്കളായ അസുരന്മാരെ ഓടിച്ചു ദേവന്മാൎക്കു രക്ഷ നൽകി. അതിനുശേഷം അദ്ദേഹം സ്വന്തം ആശ്രമത്തിൽ തിരിച്ചു വന്നു. അച്ഛനമ്മമാരോടുകൂടി കുറെക്കാലം താമസിച്ചു് പിന്നെയും പരശുരാമൻ തീൎത്ഥയാത്രചെയ്യാൻ ആശ്രമത്തിൽ നിന്നു പുറപ്പെട്ടു.

പരശുരാമൻ ആശ്രമത്തിൽ ഇല്ലാതിരുന്ന സമയം ഒരു ദിവസം കാൎത്തവീൎയ്യാൎജ്ജുനൻ അനേകം ഭടന്മാരോടുകൂടി കാട്ടിൽ ചെന്നു നായാട്ടു ചെയ്തു. നട്ടുച്ചനേരത്തു ജമദഗ്നി മഹൎഷിയുടെ ആശ്രമത്തിൽ ചെന്നു. അപ്പോൾ ജമദഗ്നി ആ രാജാവിനും അദ്ദേഹത്തിൻെറ പരിവാരങ്ങൾക്കും വേണ്ട വിധത്തിൽ ഭക്ഷണം കൊടുത്തു സല്ക്കരിച്ചു. ജമദഗ്നിമഹൎഷിയുടെ ആശ്രമത്തിൽ ആഗ്രഹിക്കുന്നതെല്ലാം നൽകുവാൻ ശക്തിയുള്ള കാമധേനുവിൻെറ മകളായ 'സുരഭി' എന്ന ഒരു പശു ഉണ്ടായിരുന്നു. ആ പശുവിൻെറ മാഹാത്മ്യം കൊണ്ടാണു ജമദഗ്നി മഹൎഷിക്കു് അവിടെ എത്തിയ അനേകം അതിഥികളെ സല്ക്കരിക്കുവാൻ സാധിച്ചതു്.

ആ പശുവിൻെറ മാഹാത്മ്യം അറിഞ്ഞ കാൎത്തവീൎയ്യാൎജ്ജുനൻ അതിനെ തനിക്കു തരണമെന്നു മഹൎഷിയോടു് ആവശ്യപ്പെട്ടു. മഹൎഷിക്കു് അതു സമ്മതമല്ലായിരുന്നു. ഉടനേ കോപാന്ധനായ കാൎത്തവീൎയ്യാൎജ്ജുനൻ തൻെറ ഭടന്മാരെക്കൊണ്ടു ജമദഗ്നിമഹൎഷിയെ വധിപ്പിച്ചു.

പരശുരാമൻ തീൎത്ഥയാത്ര കഴിഞ്ഞു് ആശ്രമത്തിൽ മടങ്ങിവന്നപ്പോൾ തന്റെ അച്ഛന്റെ മരണവാൎത്ത അറിഞ്ഞു വിഷാദിച്ചു. ക്രോധം വൎദ്ധിച്ച പരശുരാമൻ കാൎത്തവീൎയ്യാൎജ്ജുനനേയും അയാളുടെ മക്കന്മാരേയും വധിച്ചു. അന്നുമുതൽ ഭൂമിയിലുണ്ടായിരുന്ന അനേകം ദുഷ്ടന്മാരേ വധിക്കുവാൻ അദ്ദേഹം തീൎച്ചയാക്കി. കുറെക്കാലം കൊണ്ടു ദുഷ്ടന്മാരെയൊക്കെ വധിച്ചു് സജ്ജനങ്ങൾക്കു രക്ഷ നൽകി പരശുരാമൻ കൃതകൃത്യനായിത്തീൎന്നു.

സമുദ്രത്തിൽ മുങ്ങിക്കിടന്ന കന്യാകുമാരി മുതൽ ഗോകൎണ്ണം വരെയുള്ള കേരളദേശം പരശുരാമന്റെ ഇച്ഛയനുസരിച്ചു സമുദ്രരാജാവു് അദ്ദേഹത്തിനു വിട്ടുകൊടുത്തു. അങ്ങനെ കേരളഭൂമിക്കു സകലക്ഷേമങ്ങളും വൎദ്ധിപ്പിച്ചു സജ്ജനങ്ങളെ സന്തോഷിപ്പിച്ചതിനു ശേഷം ശ്രീ പരശുരാമൻ വനത്തിൽ പോയി തപസ്സുചെയ്തു കാലം നയിച്ചു.

---

# ൧. ശ്രീ രാമാവതാരം.

—:o:—

രാവണൻ, കുംഭകർണ്ണൻ, വിഭീഷണൻ എന്ന മൂന്നു രാക്ഷസന്മാർ ലങ്കയിൽ വസിച്ചുവന്നു. അവർ സഹോദരന്മാരായിരുന്നു. അവർ തപസ്സുചെയ്തു ബ്രഹ്മാവിനെ പ്രത്യക്ഷപ്പെടുത്തി. ആഗ്രഹിക്കുന്ന വരം വാങ്ങിക്കൊള്ളുവാൻ ബ്രഹ്മാവു് അവരോടു പറഞ്ഞു.

രാവണൻ പറഞ്ഞു:— "മനുഷ്യൻ ഒഴിച്ചുള്ള യാതൊരു ജീവിയിൽ നിന്നും മരണം സംഭവിക്കരുതു് എന്ന വരം ഞാൻ ആവശ്യപ്പെടുന്നു."

കുംഭകർണ്ണൻ നിർദ്ദേവത്വം എന്ന വരം തനിക്കു കിട്ടണമെന്നു് ആഗ്രഹിച്ചു. തന്നെക്കാൾ ആരാധ്യനായ മറെറാരു ദേവൻ ഉണ്ടാവരുതു്. എല്ലാ ദേവന്മാരും തന്നെ ആരാധിക്കണം. എന്നവിധം അത്ഥം ഉൾക്കൊള്ളുന്ന 'നിർദ്ദേവത്വം' എന്ന വരം ആവശ്യപ്പെടുവാൻ തുടങ്ങിയ കുംഭകർണ്ണൻ 'നിദ്രാവത്വം' എന്ന വരം കിട്ടണമെന്നു പറഞ്ഞു. സരസ്വതിദേവിയുടെ പ്രഭാവത്താൽ 'നിർദ്ദേവത്വം' എന്നതിനു പകരം 'നിദ്രാവത്വം' എന്ന വാക്കാണു് അയാൾ ഉച്ചരിച്ചതു്.

എപ്പോഴും ഉറങ്ങണം എന്നാണു് 'നിദ്രാവത്വം' എന്ന വാക്കുകൊണ്ടു വന്നുകൂടുന്ന അത്ഥം.

മൂന്നാമത്തെ സഹോദരനായ വിഭീഷണനാകട്ടെ വിഷ്ണുഭക്തി എന്ന വരം ആവശ്യപ്പെട്ടു.

അപ്രകാരം അവർ ഓരോരുത്തരും ആവശ്യപ്പെട്ട വരം കൊടുത്തിട്ടു ബ്രഹ്മാവും മറഞ്ഞു.

കുംഭകർണ്ണൻ അവിടെത്തന്നെ മറിഞ്ഞുവീണു് ഉറങ്ങുവാൻ തുടങ്ങി. അതുകണ്ട രാവണൻ വിഷണ്ണനായി വീണ്ടും തപസ്സുചെയ്തു് ബ്രഹ്മാവിനെ പ്രത്യക്ഷപ്പെടുത്തി. "ഒരു വർഷത്തിൽ ആറു മാസം ഉറക്കം കഴിഞ്ഞാൽ പിന്നെ കുറേനാൾ ഉണർന്നിരിക്കുമെന്നു ബ്രഹ്മാവു് അരുളിച്ചെയ്തു.

രാവണൻ സഹോദരന്മാരോടുകൂടി ലങ്കയിൽ ചെന്നു രാക്ഷസചക്രവർത്തിയായി വാണു. ദുഷ്ടനും ബലവാനുമായ രാവണൻ ആമസിയാതെ മൂന്നു ലോകവും കീഴടക്കി. ദേവന്മാരേയും സാധുക്കളേയും അയാൾ നിർദ്ദയം ഉപദ്രവിച്ചു. അയാളുടെ ദ്രോഹകൃത്യങ്ങൾ കൊണ്ടു ദേവന്മാർക്കു പൊറുതിമുട്ടി. ദേവന്മാർ ഒന്നിച്ചു കൂടി ബ്രഹ്മാവിന്റെ സമീപത്തുചെന്നു സങ്കടം ഉണർത്തിച്ചു. ബ്രഹ്മാവു വിഷ്ണുവിനോടു സഹായം അഭ്യർത്ഥിച്ചു. ആ സമയം വിഷ്ണുദേവൻ പ്രത്യക്ഷപ്പെട്ടു ബ്രഹ്മാവിനോടും മററു ദേവന്മാരോടും അരുളിച്ചെയ്തു:—"മനുഷ്യനൊഴിച്ചുള്ള ജീവികളിൽ നിന്നു മരണം ഉണ്ടാവരുതു് എന്നാണല്ലൊ രാവണൻ വരം വാങ്ങിയിരിക്കുന്നതു്. ഞാൻ മനുഷ്യനായി അവതരിച്ചു് ആ ദുഷ്ടനെ വധിക്കുന്നുണ്ടു്. കുറെക്കാലം നിങ്ങൾ സഹിച്ചിരിക്കുക."

ഇപ്രകാരം അരുളിച്ചെയ്തു ഭഗവാൻ അന്തർദ്ധാനം ചെയ്തു ബ്രഹ്മാവും മററു ദേവന്മാരും ആശ്വാസിച്ചു കാലം നയിച്ചുവന്നു.

അക്കാലത്ത് ദശരഥൻ എന്ന മഹാരാജാവ് അയോദ്ധ്യാരാജ്യം ഭരിച്ചു വാഴകയായിരുന്നു.
എല്ലാ സൽഗുണങ്ങളും തികഞ്ഞവനായിരുന്നു. ദശരഥനു കൌസല്യ, കൈകേയി, സുമിത്ര എന്ന മൂന്നു ഭാര്യമാരുണ്ടായിരുന്നു. പുത്രന്മാർ ജനിക്കുന്നതിനുവേണ്ടി ദശരഥൻ വളരെ സൽകർമ്മങ്ങൾ ചെയ്തു. കുറെക്കാലം കഴിഞ്ഞു ദശരഥന്റെ ഭാര്യമാർ മൂന്നുപേരും ഗർഭം ധരിച്ചു പത്തു മാസം തികഞ്ഞപ്പോൾ ഒരു ശുഭദിനത്തിൽ കൌസല്യ ഒരു പുത്രനെ പ്രസവിച്ചു. അപ്രകാരം കൈകേയി ഒരു പുത്രനേയും, സുമിത്ര രണ്ടു പുത്രന്മാരേയും പ്രസവിച്ചു. കൌസല്യയിൽ ജനിച്ച പുത്രനു രാമൻ എന്നും കൈകേയിയുടെ പുത്രനു ഭരതൻ എന്നും സുമിത്രയുടെ പുത്രന്മാർക്ക് ലക്ഷ്മണൻ എന്നും ശത്രുഘ്നൻ എന്നും പിതാവായ ദശരഥൻ നാമകരണം ചെയ്തു.

ഇങ്ങനെ വിഷ്ണുദേവൻ ബ്രഹ്മാവിനോടും മററു ദേവന്മാരോടും അരുളിച്ചെയ്തതനുസരിച്ച് കൌസല്യാപുത്രനായി അവതരിച്ച് ശ്രീരാമൻ എന്ന നാമധേയം സ്വീകരിച്ചു വിളങ്ങി.

ശ്രീരാമൻ സകല സൽഗുണങ്ങളുടേയും ഇരിപ്പിടമായി ശോഭിച്ചു. ഭരതൻ, ലക്ഷ്മണൻ, ശത്രുഘ്നൻ എന്ന

അനുജന്മാരോടുകൂടി ശ്രീരാമൻ ബാല്യത്തിൽ എല്ലാ വിദ്യാം വേണ്ടതുപോലെ പഠിച്ചു. ശ്രീരാമൻെറ സൽസ്വഭാവവും ബുദ്ധിശക്തിയും വിനയവും കണ്ടു സകല ജനങ്ങളും സന്തോഷിച്ചു. ക്രമേണ യൌവ്വനദശയിൽ പ്രവേശിക്കുവാൻ തുടങ്ങിയ ശ്രീരാമനെക്കണ്ടു് അച്ഛനമ്മമാരും മററു സകല ജനങ്ങളും ആനന്ദിച്ചു.

ആയിടയ്ക്കു് ഒരു ദിവസം വിശ്വാമിത്രൻ എന്ന മഹർഷി ദശരഥ മഹാരാജാവിൻെറ സമീപത്തു വന്നു. ആ മഹർഷിയെ വേണ്ടതുപോലെ സൽക്കരിച്ചതിനു ശേഷം ദശരഥൻ ചോദിച്ചു:—

"മഹർഷേ! എന്നിൽനിന്നു് അങ്ങേ് ആവശ്യപ്പെടുന്ന കാര്യമെന്താണു ?"

വിശ്വാമിത്രൻ — "കാട്ടിലുള്ള എൻെറ ആശ്രമത്തിൽ വച്ചു് ഒരു യാഗം നടത്തുവാൻ ഞാൻ ആഗ്രഹിക്കുന്നു. ആ യാഗത്തിനു വിഘ്നമുണ്ടാക്കുവാൻ ദുഷ്ടരും ബലിഷ്ഠരും ആയ അനേകം രാക്ഷസന്മാർ അവിടെ വന്നു പല ദ്രോഹങ്ങളും ചെയ്യും. ആ രാക്ഷസന്മാരെയൊക്കെ അടിച്ചോടിച്ചു് എൻെറ യാഗം രക്ഷിക്കാൻ അങ്ങയുടെ പുത്രനായ ശ്രീരാമനെ എന്നോടൊന്നിച്ചു കാട്ടിലേക്കു പറഞ്ഞയക്കണം."

വിശ്വാമിത്രൻെറ ഈ വാക്കുകൾ കേട്ടു ദശരഥൻ പരിഭ്രമിച്ചു. ഭയങ്കരന്മാരായ രാക്ഷസന്മാരോടു പൊരുതുവാൻ തൻെറ ഓമനപ്പുത്രനായ ശ്രീരാമനു് എങ്ങനെ

സാധിക്കും ? ശ്രീരാമന്നു വല്ല ആപത്തും സംഭവിച്ചാൽ എങ്ങനെ സഹിക്കും ? ഇപ്രകാരമുള്ള വിചാരങ്ങൾ ദശരഥനെ സങ്കടപ്പെടുത്തി. ഇങ്ങനെ പലതും ആലോചിച്ചുകൊണ്ടു മൌനമായി നില്ക്കുന്ന ദശരഥനോടു വിശ്വാമിത്രൻ വീണ്ടും പറഞ്ഞു:—

" മഹാരാജാവേ ! ശ്രീരാമന്നു യാതൊരു ആപത്തു് സംഭവിക്കുകയില്ല. ശ്രീരാമന്റെ മാഹാത്മ്യം എന്താണെന്നു് അങ്ങു് അറിയുന്നില്ല. മഹർഷിമാരായ ഞങ്ങൾക്കു് അതറിയാം. അതുകൊണ്ടു ശ്രീരാമനെ എന്നോടുകൂടി പറഞ്ഞയക്കുക. "

അതുകേട്ടു് ദശരഥന്റെ കുലഗുരുവായ വസിഷ്ഠമഹർഷിയും വിശ്വാമിത്രന്റെ ആഗ്രഹമനുസരിച്ചു പ്രവർത്തിക്കുവാൻ ഉപദേശിച്ചു.

ദശരഥൻ അപ്രകാരം സമ്മതിച്ചു. അദ്ദേഹത്തിന്റെ ആജ്ഞയനുസരിച്ചു ശ്രീരാമൻ അനുജനായ ലക്ഷ്മണനോടുകൂടി വിശ്വാമിത്രമഹർഷിയൊന്നിച്ചു കൊട്ടാരത്തിൽ നിന്നും പുറപ്പെട്ടു. പോകുന്ന സമയം വഴിയിൽ വെച്ചു വിശ്വാമിത്രൻ അനേക വിധമായ അറിവുകൾ രാമലക്ഷ്മണന്മാക്കു് ഉപദേശിച്ചു.

കാട്ടിൽ കുറിടത്തു ചെന്നപ്പോൾ താടക എന്ന ഒരു രാക്ഷസി അവരെ ഉപദ്രവിക്കുവാൻ പാഞ്ഞെത്തി. വിശ്വാമിത്രന്റെ നിർദ്ദേശപ്രകാരം ശ്രീരാമൻ ഒരു ബാണം പ്രയോഗിച്ചു താടകയെ വധിച്ചു. വളരെക്കാല

മായി സാധുജനങ്ങളെ ഉപദ്രവിച്ചു കൊണ്ടിരുന്ന ദുഷ്ട യായ താടക എന്ന ആ രാക്ഷസിയെ ശ്രീരാമൻ വധിച്ചതറിഞ്ഞു് വിശ്വാമിത്രനും മററു മഹർഷിമാരും വളരെ സന്തോഷിച്ചു.

അല്പദിവസങ്ങൾ കഴിഞ്ഞു രാമലക്ഷ്മണന്മാരോടുകൂടെ വിശ്വാമിത്രൻ കാട്ടിലുള്ള തന്റെ ആശ്രമത്തിൽ എത്തി. അടുത്തദിവസം തന്നെ ആ മഹർഷി യാഗമാരംഭിച്ചു. യാഗം ആരംഭിച്ചു കുറെ കഴിഞ്ഞപ്പോൾ ഭയങ്കരന്മാരായ രാക്ഷസന്മാർ ആ യാഗം മുടക്കുവാൻ അവിടെ എത്തി പല വിധത്തിൽ ദ്രോഹം ചെയ്യുവാൻ തുടങ്ങി. ആ രാക്ഷസന്മാരിൽ മുമ്പൻ മാരീചനെന്ന രാക്ഷസനായിരുന്നു.

ശ്രീരാമൻ ബാണം പ്രയോഗിച്ചു് ആ രാക്ഷസന്മാരെ ഓടിച്ചു. ചിലർ ചത്തു. മാരീചനും മററും അവിടുന്നു് ഓടി മറഞ്ഞു രക്ഷപ്പെട്ടു. വിശ്വാമിത്രൻ മുടക്കം കൂടാതെ യാഗം പൂത്തിയാക്കി. രാക്ഷസന്മാരെ ഓടിച്ചു യാഗം പൂർത്തിയാക്കുവാൻ സഹായിച്ച ശ്രീരാമന്റെ പ്രതാപവും ധൈര്യവും കണ്ടു വിശ്വാമിത്രനും മഹർഷിമാരും വളരെ ആനന്ദിച്ചു.

വിശ്വാമിത്രനും രാമലക്ഷ്മണന്മാരും അവിടെ നിന്നു യാത്രപുറപ്പെട്ടു് ജനകൻ എന്ന രാജാവിന്റെ രാജധാനിയിൽ ചെന്നു. ജനകമഹാരാജാവു് അവരെ എതിരേററു കൊട്ടാരത്തിലേക്കു കൂട്ടി കൊണ്ടുചെന്നു വേണ്ടതുപോലെ സൽക്കരിച്ചു.

ജനകന്റെ കൊട്ടാരത്തിൽ വിശേഷപ്പെട്ട ഒരു ധനുസ്സ് ഉണ്ടായിരുന്നു അ വില്ലെടുത്തു കുലയ്ക്കുന്നവന്നു മാത്രമേ തന്റെ ഓമനപ്പുത്രിയായ സീതയെ വിവാഹം ചെയ്തുകൊടുക്കുകയുള്ളു എന്നു ജനകമഹാരാജാവു് ഒരു ശപഥം ചെയ്തിരുന്നു. അതിസുന്ദരിയായ സീതയെ വിവാഹം ചെയ്യുവാൻ ആഗ്രഹിച്ചു പലരും ആ വില്ലു കുലക്കുവാൻ ശ്രമിച്ചുനോക്കി; സാധിച്ചില്ല.

ആ വിവരം അറിഞ്ഞ ശ്രീരാമൻ, ആ വില്ലു് ഒന്നു കാണണമെന്നു് ആഗ്രഹിച്ചു. അതനുസരിച്ചു ജനകൻ ആ വില്ലു വച്ചിരുന്ന സ്ഥലത്തേയ്ക്കു ശ്രീരാമനെ കൂട്ടിക്കൊണ്ടു പോയി. ശ്രീരാമൻ പ്രയാസംകൂടാതെ ബലമേറിയ ആ വില്ലെടുത്തു കുലച്ചു. അപ്പോൾ ഒരു വലിയ മുഴക്കത്തോടു കൂടി ആ ധനുസ്സ് ഒടിഞ്ഞുപോയി.

ഈ സംഭവം അറിഞ്ഞ ജനകനും അവിടെയുണ്ടായിരുന്ന മററുള്ളവരും വളരെ ആശ്ചര്യപ്പെട്ടു താൻ ചെയ്ത ശപഥം അനുസരിച്ചു ജനകമഹാരാജാവു തന്റെ പുത്രിയായ സീതാദേവിയെ ശ്രീരാമനു വിവാഹം ചെയ്തുകൊടുക്കുവാൻ നിശ്ചയിച്ചു. കൂടാതെ, ജനകൻ തന്റെ രണ്ടാമത്തെ പുത്രിയായ ഊർമ്മിളയെ ലക്ഷ്മണനും, തന്റെ അനുജനായ കുശധ്വജൻ എന്ന രാജാവിന്റെ രണ്ടു പുത്രിമാരിൽ മാണ്ഡവി എന്ന പുത്രിയെ ഭരതനും, ശ്രുതകീർത്തി എന്ന പുത്രിയെ ശത്രുഘ്നനും വിവാഹം ചെയ്തുകൊടുക്കുവാൻ ആഗ്രഹിച്ചു. ആ വിവരം അയോദ്ധ്യയിൽ വസിച്ചിരുന്ന ദശരഥമഹാരാജാവിനെ ജനകമഹാരാജാവു് അറിയിച്ചു അപ്പോൾ ദശരഥനും കൌസല്യ, കൈകേയി,

സുമിത്ര എന്ന അദ്ദേഹത്തിൻെറ ഭാൎയ്യമാരും വളരെ സന്തോഷിച്ചു. അവർ രാജകുമാരന്മാരായ ഭരതശത്രുഘ്നന്മാരോടും പരിവാരങ്ങളോടുംകൂടി ജനകൻെറ രാജധാനിയിൽ എത്തി. ജനകൻ അവരെ വേണ്ടതുപോലെ സൽക്കരിച്ചു.

ഒരു ശുഭമുഹൂൎത്തത്തിൽ സീതയെ ശ്രീരാമനും ഊൎമ്മിളയെ ലക്ഷ്മണനും മാണ്ഡവിയെ ഭരതനും ശ്രുതകീൎത്തിയെ ശത്രുഘ്നനും വിവാഹം ചെയ്തു. വിവാഹച്ചടങ്ങുകൾ പൂൎത്തിയായതിനുശേഷം ഭാൎയ്യാസമേതരായ പുത്രന്മാരോടും പരിവാരങ്ങളോടും കൂടി ദശരഥൻ അയോദ്ധ്യയിലേക്കു പുറപ്പെട്ടു.

പോകുന്ന വഴിയിൽ വച്ചു പരശുരാമൻ പ്രവേശിച്ചു ശ്രീരാമനെ തടുത്തുനിറുത്തി. പരശുരാമൻ തൻെറ കൈവശമുണ്ടായിരുന്ന ബലമേറിയ ഒരു വില്ലു കാണിച്ചു ശ്രീരാമനോടു പറഞ്ഞു:—

"രാമാ! ജനകൻെറ കൊട്ടാരത്തിലുണ്ടായിരുന്ന ബലമേറിയ വില്ലു നീ എടുത്തു കുലയ്ക്കുകയും ഒടിയ്ക്കുകയും ചെയ്ത വിവരം ഞാനറിഞ്ഞു. അതുകൊണ്ടു നീ വളരെ ബലശാലിയാണെന്നു വിചാരിക്കേണ്ടിയിരിക്കുന്നു. നിന്നെപ്പോലെ ബലവാന്മാരായ ക്ഷത്രിയന്മാരോടു പൊരുതി അവരെ വധിക്കുക എന്നതു് എൻെറ വ്രതമാണു്. അതുകൊണ്ടു നിന്നോടുകൂടി യുദ്ധം ചെയ്യുവാൻ ഞാനാഗ്രഹിക്കുന്നു. ആദ്യമായി എൻെറ കൈവശമുള്ള ബല

മേറിയ ഈ വില്ലു നീ വാങ്ങിച്ചു കുലയ്ക്കുക. നിനക്കു് അതിനു സാമൎത്ഥ്യമുണ്ടോ എന്നു ഞാൻ പരിശോധിക്കട്ടെ. ”

അതുകേട്ടു് ശ്രീരാമൻ ആ വില്ലു വാങ്ങിച്ചു് തീരെ പ്രയാസംകൂടാതെ കുലച്ചു. അതു കണ്ടപ്പോൾ പരശുരാമൻ വല്ലാതെ പരിഭ്രമിച്ചു. അദ്ദേഹം പറഞ്ഞു:—

“ ശ്രീരാമ ! അങ്ങു ആരാണെന്നു് ആലോചിക്കാതെ ധിക്കാരമായി ഞാൻ പറഞ്ഞതു ക്ഷമിക്കുക. ലോകരക്ഷയ്ക്കായി അങ്ങു പ്രവൎത്തിക്കുക. തപസ്സു ചെയ്യുവാൻ എന്നെ വിട്ടയക്കുക. ”

അതുകേട്ടു് ശ്രീരാമൻ മന്ദഹാസം ചെയ്തു പരശുരാമനെ വണങ്ങി യാത്രയയച്ചു. ആ സംഭവം കണ്ടപ്പോൾ എല്ലാവരും ആശ്ചൎയ്യപ്പെടുകയും സന്തോഷിക്കയും ചെയ്തു. ദശരഥൻ പുത്രന്മാരോടും മററുള്ളവരോടും കൂടി അയോദ്ധ്യയിൽ ചെന്നു് സന്തോഷമായി കാലം കഴിച്ചു.

കുറെ മാസങ്ങൾ കഴിഞ്ഞപ്പോൾ ശ്രീരാമനെ യുവരാജാവായി പട്ടാഭിഷേകം ചെയ്യുവാൻ ദശരഥൻ നിശ്ചയിച്ചു. അതനുസരിച്ചു വേണ്ടതായ ഒരുക്കങ്ങൾ നടന്നു. അപ്പോൾ കൈകേയിയുടെ വേലക്കാരിയായ മന്ഥര എന്ന സ്ത്രീ കൈകേയിയുടെ സമീപത്തു ചെന്നു പറഞ്ഞു:—

“ ശ്രീരാമനു പട്ടാഭിഷേകം നടക്കുവാൻ അനുവദിക്കരുതു്. ശ്രീരാമനു രാജാധികാരം കിട്ടിയാൽ അവന്റെ

അമ്മയായ കൌസല്യ അഹങ്കരിക്കും. ഭവതിയേയും ഭവതിയുടെ പുത്രനായ ഭരതനേയും ആരും ബഹുമാനിക്കുകയില്ല കുറെ കഴിയുമ്പോൾ ഭവതിക്കും ഭരതനും ഇവിടെ താമസിക്കുവാൻ പോലും സാധിക്കാതെ വന്നേക്കും. അതുകൊണ്ടു് ഭവതി ശ്രീരാമന്റെ പട്ടാഭിഷേകം മുടക്കണം. ഭരതനെ യുവരാജാവായി വാഴിക്കണം. മുമ്പൊരു സന്ദർഭത്തിൽ ദശരഥമഹാരാജാവു് ഭവതിക്കു രണ്ടു വരം തരാമെന്നു വാഗ്ദാനം ചെയ്തിട്ടുണ്ടല്ലോ. അവയിൽ ഭരതനെ യുവരാജാവായി പട്ടാഭിഷേകം ചെയ്യണം എന്നു് ഒരു വരം ആവശ്യപ്പെടണം. ശ്രീരാമൻ പതിനാലുവർഷം കാട്ടിൽ ചെന്നു വസിക്കണം എന്നു് രണ്ടാമത്തെ വരം ചോദിക്കണം. സത്യസന്ധനായ ദശരഥമഹാരാജാവു് ഭവതി ആവശ്യപ്പെടുന്ന രണ്ടുവരങ്ങളും തരാതിരിക്കുകയില്ല. ഈ കാര്യം സാധിച്ചാൽ ഭവതിക്കും ഭരതനും സന്തോഷമായി കഴിയുവാൻ സൌകര്യം ലഭിക്കുന്നതാണു്."

ഇപ്രകാരം ദുഷ്ടയായ മന്ഥര ഉപദേശിച്ചതുപോലെ കൈകേയി ദശരഥമഹാരാജാവിനോടു വരങ്ങൾ ആവശ്യപ്പെട്ടു. വളരെ സങ്കടത്തോടുകൂടി ദശരഥൻ കൈകേയിയുടെ ആഗ്രഹം നിറവേററുവാൻ ബാധ്യസ്ഥനായി.

ആ വിവരം അറിഞ്ഞ ശ്രീരാമൻ കാട്ടിലേയ്ക്കു പുറപ്പെട്ടു. ലക്ഷ്മണനും സീതയും ശ്രീരാമനോടുകൂടി യാത്രയായി. ദശരഥനും കൌസല്യയും മററു ജനങ്ങളും വളരെ വിഷാദിച്ചു.

ശ്രീരാമനെപ്പിരിഞ്ഞ ദുഃഖം നിമിത്തം ദശരഥൻ പ്രാണൻ വെടിഞ്ഞു. ആ സമയം അമ്മാവനായ കേകയ രാജാവിൻെറ രാജധാനിയിൽ ചെന്നു താമസിച്ചിരുന്ന ഭരതനേയും ശത്രുഘ്നനേയും അയോദ്ധ്യയിലേക്കു കൂട്ടിക്കൊണ്ടു വരുവാൻ ഏപ്പാടുകൾ നടന്നു.

താമസിയാതെ ഭരതൻ ശത്രുഘ്നനോടുകൂടി അയോദ്ധ്യയിലെത്തി. അപ്പോൾ മാത്രമാണ് അവിടെ നടന്ന സംഭവങ്ങളെപ്പററി ഭരതന് അറിവുണ്ടായതു്. ഉത്തമനായ ഭരതൻ വളരെ സങ്കടപ്പെട്ടു. തൻെറ അമ്മയായ കൈകേയിയെ വളരെ നിന്ദിച്ചു. സ്വർഗ്ഗം പ്രാപിച്ച പിതാവായ ദശരഥന്ന ചെയ്യേണ്ടതായ കർമ്മങ്ങൾ ചെയ്തതിനുശേഷം ഭരതൻ പരിവാരങ്ങളോടുകൂടി രാജധാനിയിൽ നിന്നു പുറപ്പെട്ടു. ജ്യേഷ്ഠനായ ശ്രീരാമനെ കണ്ടുപിടിച്ചു രാജധാനിയിൽ കൂട്ടിക്കൊണ്ടുവരുവാനും രാജ്യഭാരം അദ്ദേഹത്തെക്കൊണ്ടു സ്വീകരിപ്പിക്കുവാനും ആഗ്രഹിച്ചു കൊണ്ടാണ് ഭരതൻ ശ്രീരാമനെ തേടി പുറപ്പെട്ടതു്

ഏതാനും ദിവസങ്ങൾ യാത്രചെയ്തു ഭരതനും അനുയായികളും ചിത്രകൂടം എന്ന പവ്വതത്തിൻെറ താഴ്വരയിൽ താമസിച്ചിരുന്ന ശ്രീരാമനേയും ലക്ഷ്മണനേയും സീതാദേവിയേയും കണ്ടെത്തി.

ഭരതൻ ശ്രീരാമന്റെ പാദങ്ങളിൽ വീണു വണങ്ങിയിട്ടു ദശരഥന്റെ നിര്യാണം മുതലായ സംഭവങ്ങൾ വിവരിച്ചു വിഷാദിച്ചു. ദശരഥന്റെ മരണവാർത്ത കേട്ടു ശ്രീരാമനും ലക്ഷ്മണനും സീതയും വളരെ ദുഃഖിച്ചു. സ്വർഗ്ഗം പ്രാപിച്ച പിതാവിനു ചെയ്യേണ്ടതായ കർമ്മങ്ങൾ ശ്രീരാമൻ അനുഷ്ഠിച്ചു.

അതിനുശേഷം ശ്രീരാമനോടു ഭരതൻ പറഞ്ഞു:— "ജ്യേഷ്ഠനായ അങ്ങുതന്നെയാണു് രാജ്യഭാരം വഹിക്കുവാൻ അവകാശി. അതുകൊണ്ടു് ഇപ്പോൾതന്നെ അങ്ങു രാജധാനിയിലേയ്ക്കു മടങ്ങുക."

ശ്രീരാമൻ "ഭരത! അച്ഛന്റെ സത്യം അനുസരിച്ചു പതിനാലുകൊല്ലം വനവാസം അനുഷ്ഠിച്ചതിനു ശേഷമേ ഞാൻ രാജധാനിയിലേക്കു മടങ്ങുകയുള്ളു. അതുവരെ നീ തന്നെ രാജാവായി വാഴണം."

ഭരതൻ വീണ്ടും വീണ്ടും ആവശ്യപ്പെട്ടിട്ടും ശ്രീരാമൻ അതിനു വഴിപ്പെട്ടില്ല. ഒടുവിൽ ശ്രീരാമന്റെ മെതിയടികൾ വാങ്ങിച്ചുകൊണ്ടു് ആ മെതിയടികളെ ശ്രീരാമന്റെ പ്രതിനിധിയായി സങ്കല്പിച്ചു പതിന്നാലുകൊല്ലം വല്ല വിധത്തിലും താൻ രാജ്യം ഭരിക്കാമെന്നും പതിന്നാലു കൊല്ലം പൂർത്തിയായതിന്റെ അടുത്ത ദിവസം രാമൻ രാജധാനിയിൽ മടങ്ങാത്തപക്ഷം താൻ അഗ്നിയിൽ പ്രവേശിച്ചു പ്രാണവിയോഗം വരുത്തുമെന്നും പറഞ്ഞു ഭരതൻ അനുയായികളോടുകൂടി അയോദ്ധ്യയിലേക്കു പുറപ്പെട്ടു.

ശ്രീരാമൻ സീതയോടും ലക്ഷ്മണനോടും കൂടി ചിത്രകൂടത്തിൽ നിന്നു പുറപ്പെട്ടു ദണ്ഡകാരണ്യത്തിൽ ചെന്നു് അവിടെ താമസിച്ചിരുന്ന അനേകം മഹർഷിമാരെ കണ്ടു് അവരെ വണങ്ങി. ദണ്ഡകാരണ്യത്തിൽ വസിക്കുന്ന മഹർഷിമാക്കു് ദുഷ്ടന്മാരായ അനേകം രാക്ഷസന്മാരാൽ നേരിടുന്ന ഉപദ്രവങ്ങളെപ്പറ്റി ആ മഹർഷിമാർ ശ്രീരാമനോടു പറഞ്ഞു ആ രാക്ഷസന്മാരെ വധിച്ചു മഹർഷിമാരുടെ സങ്കടം ശമിപ്പിച്ചു കൊള്ളാമെന്നു ശ്രീരാമൻ വാഗ്ദാനം ചെയ്തു.

ഒരു ദിവസം വിരാധൻ എന്ന രാക്ഷസൻ ആക്രമിക്കുവാൻ വന്നപ്പോൾ ശ്രീരാമൻ അവനെ വധിച്ചു. ലങ്കയിൽ വസിക്കുന്ന രാക്ഷസരാജാവായ രാവണൻെറ സഹോദരിയായ ശൂർപ്പണഖ ഒരു ദിവസം ശ്രീരാമൻെറ സമീപത്തു വന്നു തന്നെ ഭാര്യയായി സ്വീകരിക്കണമെന്നു ശ്രീരാമനോടു നിർബ്ബന്ധിച്ചു. ശ്രീരാമൻ അതു നിരസിക്കകൊണ്ടു ആ രാക്ഷസി സീതാദേവിയെ ഉപദ്രവിക്കുവാൻ തുടങ്ങി. അപ്പോൾ ലക്ഷ്മണൻ ഒരു വാളുകൊണ്ടു് ആ രാക്ഷസിയുടെ മൂക്കും മുലയും അരിഞ്ഞു് അവളെ ഓടിച്ചു.

ശൂർപ്പണഖ ദണ്ഡകാരണ്യത്തിൽ ഒരിടത്തു വസിച്ചിരുന്ന ഖരൻ എന്ന രാക്ഷസൻെറമുമ്പിൽ ചെന്നു തനിക്കു നേരിട്ട വിപത്തിനെപ്പററി പറഞ്ഞു സങ്കടപ്പെട്ടു. ഉടനെ ഖരൻ തൻെറ സഹോദരന്മാരായ ദൂഷണൻ

ത്രിശിരസ്സ് എന്ന രണ്ടു സഹോദരന്മാരോടും പതിന്നാലായിരം രാക്ഷസന്മാരോടും കൂടി ശ്രീരാമന്റെ അടുത്തു യുദ്ധത്തിനായി എത്തി. അല്പനേരം കൊണ്ടു ശ്രീരാമൻ ആ രാക്ഷസന്മാരെ ഒക്കെ വധിച്ചു.

പിന്നീട് ശൂൎപ്പണഖ ലങ്കയിൽ ചെന്നു നടന്ന സംഭവം മുഴുവൻ രാവണനോടു പറഞ്ഞു കേൾപ്പിച്ചു. അതുകേട്ട് സീതയെ മോഷ്ടിച്ചു കൊണ്ടുവരുവാനും ശ്രീരാമനോട് പകരം വീട്ടുവാനും രാവണൻ നിശ്ചയിച്ചു.

രാവണൻ തന്റെ അമ്മാവനായ മാരീചൻ എന്ന രാക്ഷസന്റെ സമീപത്തു ചെന്നു പറഞ്ഞു:—

"അമ്മാവ! അങ്ങു വലിയ മായാവിയാണല്ലോ. അങ്ങു മായകൊണ്ട് ഒരു പൊന്മാനായി രൂപം ധരിച്ചു സീതയുടെ മുമ്പിൽ ചെല്ലണം. പൊന്മാനെ പിടിച്ചു തരണമെന്നു സീത ശ്രീരാമനെ നിബ്ബന്ധിക്കും. അങ്ങനെ ശ്രീരാമൻ സീതയുടെ സമീപത്തു നിന്നു വളരെ ദൂരെ അകന്നു പോകുവാൻ അങ്ങു പ്രവൎത്തിക്കണം. ആ തക്കം നോക്കി സീതയെ ഞാൻ എടുത്തുകൊണ്ട് പോന്നേക്കാം."

രാവണൻ പറഞ്ഞതുകേട്ടു മാരീചൻ പൊന്മാനായി രൂപം ധരിച്ചു രാവണന്റെ ആഗ്രഹപ്രകാരം പ്രവൎത്തിച്ചു.

സീതയുടെ സമീപത്തു് ആരും ഇല്ലാതായ സന്ദർഭം അറിഞ്ഞു മായാവിയായ രാവണൻ അവിടെ എത്തി' ദേവിയെ ബലാൽക്കാരമായി എടുത്തുകൊണ്ടു സ്വന്ത വിമാനത്തിൽ കയറി വളരെ വേഗത്തിൽ ലങ്കയിലേയ്ക്കു പുറപ്പെട്ടു. രാവണൻെറ ആക്രമണത്തിൽ അകപ്പെട്ടു പോയ സീതാദേവി സഹിക്കവയ്യാത്ത ദുഃഖത്തോടുകൂടി ഉറക്കെ നിലവിളിച്ചു. ജടായു എന്ന പക്ഷി രാവണൻെറ ആ നീചമായ പ്രവൃത്തികണ്ടു രാവണനെ തടുത്തു നിറുത്തി യുദ്ധം ചെയ്തു. പക്ഷേ, രാവണൻ ആ പക്ഷിയുടെ ശരീരത്തിൽ ആഞ്ഞു വെട്ടിയിട്ടു് പാഞ്ഞു് മറഞ്ഞു കളഞ്ഞു. അപ്പോൾ ജടായു തറയിൽ വീണു പിടച്ചു.

മാരീചനെ വധിച്ചു മടങ്ങിവന്ന ശ്രീരാമൻ സീതയെ കാണാതെ വളരെ വിഷാദിച്ചു. ഉടനെ സീതയെ തേടുന്നതിനായി രാമനും ലക്ഷ്മണനും അവിടെനിന്നു യാത്രയായി. ഒരിടത്തു ചെന്നപ്പോൾ മരിക്കാറായി കിടക്കുന്ന ജടായുവിനെ അവർ കണ്ടു. സീതയെ രാവണൻ മോഷ്ടിച്ചുകൊണ്ടുപോയ വിവരം ജടായു രാമലക്ഷ്മണന്മാരോടു പറയുകയും ഉടൻ തന്നെ ജീവൻ വെടിയുകയും ചെയ്തു.

അസഹ്യമായ ദുഃഖത്തോടുകൂടി ശ്രീരാമനും ലക്ഷ്മണനും രാവണൻെറ ഇരിപ്പിടം കണ്ടുപിടിക്കുവാൻ പുറപ്പെട്ടു. കാട്ടിൽ ഒരിടത്തു ചെന്നപ്പോൾ കബന്ധൻ എന്ന ഭയങ്കരനായ ഒരു രാക്ഷസൻ രാമലക്ഷ്മണന്മാരെ ആക്രമിക്കുവാൻ തുടങ്ങി. ഉടനെ അവർ ആ രാക്ഷസനെ വധിച്ചു.

പിന്നീട രാമലക്ഷ്മണന്മാർ വാനരന്മാരുടെ വാസസ്ഥാനമായ കിഷ്കിന്ധ എന്ന പ്രദേശത്തു ചെന്നു സുഗ്രീവൻ എന്ന വാനരരാജാവുമായി സഖ്യം ചെയ്തു സുഗ്രീവനെ ഉപദ്രവിച്ചുകൊണ്ടിരുന്നവനും സുഗ്രീവന്റെ ജ്യേഷ്ഠനും ആയിരുന്ന ബലവാനായ ബാലി എന്ന വാനരരാജാവിനെ വധിക്കുകയും യോഗ്യനായ ആ സുഗ്രീവനെ വാനരന്മാരുടെ രാജാവായി സ്ഥാപിക്കുകയും ചെയ്തു.

ശ്രീരാമന്റെ ആഗ്രഹമനുസരിച്ച് സുഗ്രീവൻ സീതാദേവിയെ അന്വേഷിച്ചു കണ്ടുപിടിക്കുവാൻ സമർത്ഥന്മാരായ വാനരന്മാരെ പല ദിക്കുകളിലേക്കും പറഞ്ഞയച്ചു ആ വാനരന്മാരിൽ വച്ച് അതിസമർത്ഥനായ ഹനുമാൻ എന്ന വാനരൻ സമുദ്രം ചാടിക്കടന്നു ലങ്കയിൽ ചെന്നു. അവിടെ അശോകവനികയിൽ ദുഃഖിച്ചു വസിച്ചിരുന്ന സീതാദേവിയെ കണ്ടെത്തി. ശ്രീരാമൻ അടയാളമായി അയച്ചിരുന്ന മോതിരം സീതാദേവിയുടെ കൈയിൽ കൊടുക്കുകയും ദേവിയുടെ ചൂഡാരത്നം ശ്രീരാമന്ന സമർപ്പിക്കാനായി വാങ്ങിക്കുകയും ദേവിയെ ആശ്വസിപ്പിക്കുകയും ചെയ്തതിന്ന ശേഷം ഹനുമാൻ അശോകവനികയിൽ നിന്നു മാറി ലങ്കയിലുണ്ടായിരുന്ന ഉദ്യാനങ്ങളെ നശിപ്പിച്ചു. ഉടനെ അനേകം രാക്ഷസന്മാർ ഹനുമാനോട യുദ്ധത്തിനായി പാഞ്ഞെത്തി. അവരെയൊക്കെ ഹനുമാൻ നിഷ്പ്രയാസം വധിച്ചു.

അസംഖ്യം രാക്ഷസന്മാരെ ഹനുമാൻ വധിച്ചു കളഞ്ഞതു് അറിഞ്ഞ രാവണൻ, ഹനുമാനോടു പൊരുതുവാൻ അക്ഷകുമാരൻ എന്ന പരാക്രമശാലിയായ തന്റെ പുത്രനെ നിയോഗിച്ചു. ഹനുമാൻ അവനേയും നിഷ്പ്രയാസം വധിച്ചു. ആ വിവരമറിഞ്ഞു രാവണൻ ഇന്ദ്രജിത്തു് എന്ന മറെറാരു പുത്രനെ ഹനുമാനോടു യുദ്ധം ചെയ്യുവാൻ പറഞ്ഞയച്ചു.

കുറേനേരം യുദ്ധംചെയ്തു് ഇന്ദ്രജിത്തിനെ ക്ഷീണിപ്പിച്ചതിനു ശേഷം, ഹനുമാൻ രാവണന്റെ സമീപത്തു ചെല്ലുവാൻ സൌകര്യം കിട്ടണമെന്നു വിചാരിച്ചു ഇന്ദ്രജിത്തിന്റെ ബ്രഹ്മാസ്ത്രപ്രയോഗത്താൽ മോഹാലസ്യം നേരിട്ടമട്ടിൽ അനങ്ങാതെ കിടന്നു. ഉടനെ രാക്ഷസന്മാർ ഹനുമാനെ ബന്ധിച്ചു രാവണന്റെ മുമ്പിൽ കൊണ്ടുചെന്നു. അപ്പോൾ ഹനുമാനോടു രാവണൻ ചോദിച്ചു:-

" വാനരാ ! നീ എവിടുന്നു വന്നിരിക്കുന്നു? ഇവിടെ വന്നതെന്തിനാണു്? നീ ഇത്രയും ശല്യം ചെയ്യുവാൻ എന്താണു് കാരണം?"

ഹനുമാൻ:— "സത്യസന്ധനും പരാക്രമശാലിയുമായ ശ്രീരാമൻ വാനരരാജാവായ സുഗ്രീവനുമായി സഖ്യം ചെയ്തിരിക്കുന്നു. ബലവാനായ ബാലിയെ വധിച്ചു സുഗ്രീവനെ രാജാവായി വാഴിച്ചിരിക്കുന്ന ശ്രീരാമന്റെ ആവശ്യപ്രകാരം സീതാദേവിയെ തേടി കണ്ടുപിടിക്കു

വാൻ സുഗ്രീവൻ നിയോഗിച്ചിരിക്കുന്ന വാനരന്മാരിൽ ഒരു വനാണു് ഞാൻ. രാക്ഷസരാജാവായ അങ്ങു ശ്രീരാമന്റെ ധർമ്മപത്നിയായ സീതയെ മോഷ്ടിച്ചു കൊണ്ടു വന്നു് ഇവിടെ പാപ്പിച്ചിരിക്കുന്നതു വളരെ നിന്ദ്യമായ കാര്യമാണു് വേഗം സീതാദേവിയെക്കൂട്ടിക്കൊണ്ടു ശ്രീരാമന്റെ മുമ്പിൽ ചെന്നു് ആ ദേവിയെ അദ്ദേഹത്തിനു സമപ്പിക്കുകയും അങ്ങു ചെയ്തുപോയ തെററിനെപ്പററി മാപ്പു് അപേക്ഷിക്കുകയും ചെയ്യുക. അങ്ങു് അങ്ങനെ ചെയ്യാത്തപക്ഷം താമസിയാതെ അങ്ങയേയും അങ്ങയെ ആശ്രയിച്ചു കഴിയുന്ന സകല രാക്ഷസന്മാരെയും ശ്രീരാമൻ വധിക്കുവാനിടയാകും. അങ്ങയുടെ മുമ്പിൽ വരുന്നതിനും അങ്ങയോടു സംസാരിക്കുന്നതിനും സൌകര്യം കിട്ടണമെന്നും വിചാരിച്ചാണു് ഞാൻ ഈ പ്രവൃത്തികളൊക്കെ ചെയ്തതു്."

ഇപ്രകാരം ഹനുമാൻ പറഞ്ഞതു കേട്ടു രാവണൻ വളരെ കോപിച്ചു. ഹനുമാനെ വധിക്കുവാൻ രാവണൻ രാക്ഷസന്മാരോടു് ആജ്ഞാപിച്ചു. അപ്പോൾ രാവണന്റെ അനുജനെങ്കിലും യോഗ്യനായ വിഭീഷണൻ, ഹനുമാനെ വധിക്കുവാൻ ആജ്ഞാപിച്ചതു് രാജനീതിക്കു യോജിക്കുന്നതല്ല എന്നു രാവണനോടു പറഞ്ഞു. എന്നാൽ ഹനുമാന്റെ വാലിൽ തുണിചുററി തീ കൊളുത്തട്ടെ എന്നു രാവണൻ കല്പന കൊടുത്തു.

രാക്ഷസന്മാർ അപ്രകാരം പ്രവർത്തിച്ചു വാലിൽ തീ കൊളുത്തിയപ്പോൾ ഹനുമാൻ തന്റെ ശരീരത്തിൽ ബന്ധിച്ചിരുന്ന കെട്ടുകൾ പൊട്ടിക്കുകയും അനേകം രാക്ഷസന്മാരെ കൊല്ലുകയും ലങ്കയിലെ കെട്ടിടങ്ങൾ അഗ്നിയ്ക്കു ഇരയാക്കുകയും സമുദ്രജലത്തിൽ വാൽ മുക്കി അതിലുണ്ടായിരുന്ന തീ കെടുത്തുകയും ചെയ്തു.

അതുകഴിഞ്ഞു ഹനുമാൻ വീണ്ടും അശോകവനത്തിൽ ചെന്നു സീതാദേവിയോടു യാത്ര പറഞ്ഞു് അവിടുന്നു പുറപ്പെട്ടു.

സമുദ്രം കടന്നു ഹനുമാൻ ശ്രീരാമന്റെ സമീപത്തു ചെന്നു് നടന്ന സംഭവങ്ങൾ വിവരിച്ചു് സീതാദേവി കൊടുത്തയച്ചിരുന്ന ചൂഡാരത്നം അദ്ദേഹത്തിന്റെ കൈയിൽ സമർപ്പിച്ചു. സീതാദേവിയെപ്പററിയുള്ള വിവരമറിഞ്ഞു ശ്രീരാമനും ലക്ഷ്മണനും സുഗ്രീവനും വളരെ ആശ്വസിച്ചു. അവർ വാനരസൈന്യങ്ങളോടുകൂടി പുറപ്പെട്ടു സമുദ്രതീരത്തു ചെന്നു. അപ്പോൾ വിഭീഷണൻ രാവണന്റെ ദുഷ്പ്രവൃത്തികൾ കണ്ടു വെറുത്തു ലങ്കയിൽ നിന്നു പുറപ്പെട്ടു ശ്രീരാമന്റെ സമീപത്തു ചെന്നു് അദ്ദേഹത്തെ ശരണം പ്രാപിച്ചു. ശ്രീരാമൻ വിഭീഷണനേയും തന്റെ ഒരു സുഹൃത്തായി സ്വീകരിച്ചു. പിന്നീടു സമുദ്രത്തിൽ അണകെട്ടി അതുവഴിയായി ശ്രീരാമനും ലക്ഷ്മണനും സുഗ്രീവനും വിഭീഷണനും വാനരസൈന്യങ്ങളും ലങ്കയിൽ എത്തി രാക്ഷസന്മാരുമായി യുദ്ധം ചെയ്തു.

രാവണന്റെ സൈന്യങ്ങൾ നശിച്ചു. ഇന്ദ്രജിത്തിനെ ലക്ഷ്മണൻ വധിച്ചു. കുംഭകർണ്ണൻ രാവണൻ തുടങ്ങിയ പ്രധാന രാക്ഷസന്മാരെ ശ്രീരാമൻ നിഗ്രഹിച്ചു. മൂന്നു ലോകത്തിനും ഉപദ്രവം ചെയ്തുകൊണ്ടിരുന്ന രാവണൻ കുംഭകർണ്ണൻ മുതലായ ദുഷ്ടന്മാരായ രാക്ഷസന്മാരെ ശ്രീരാമൻ വധിച്ചപ്പോൾ സന്തോഷിച്ച ദേവകൾ ആകാശത്തു നിന്നു പൂമഴ ചൊരിഞ്ഞു.

വിഭീഷണനെ ലങ്കയുടെ അധിപനായി വാഴിച്ചതിനു ശേഷം സീതാദേവിയെ സ്വീകരിച്ചുകൊണ്ടു ശ്രീരാമൻ, ലക്ഷ്മണൻ, സുഗ്രീവൻ, വിഭീഷണൻ മുതലായവരോടുകൂടി പുഷ്പകം എന്ന വിമാനത്തിൽ കയറി അയോദ്ധ്യയിലേക്ക യാത്ര ചെയ്തു. താമസിയാതെ അയോദ്ധ്യയിലെത്തി ഭരതൻ, ശത്രുഘ്നൻ എന്ന സഹോദരന്മാരേയും കൌസല്യ തുടങ്ങിയ അമ്മമാരേയും മററുള്ള ജനങ്ങളേയും ശ്രീരാമൻ ആശ്വസിപ്പിച്ചു. നല്ലൊരു ശുഭമുഹൂർത്തത്തിൽ സീതാസമേതനായി ശ്രീരാമൻ രാജസിംഹാസനത്തിൽ രാജചിഹ്നങ്ങളോടുകൂടി ഉപവേശിച്ചു. വസിഷ്ഠൻ തുടങ്ങിയ മഹർഷിമാർ ശ്രീരാമനു പട്ടാഭിഷേകം നടത്തി. സുഗ്രീവൻ വിഭീഷണൻ മുതലായവർ ശ്രീരാമന്റെ അനുമതി വാങ്ങി അവരവരുടെ രാജ്യങ്ങളിലേയ്ക്കു പോയി സന്തോഷത്തോടുകൂടി വസിച്ചു,

ദുഷ്ടന്മാരെ ശിക്ഷിക്കവാനും ശിഷ്ടന്മാരെ രക്ഷിക്കവാനും അവതരിച്ച ശ്രീരാമനെ സകല ജനങ്ങളും വാഴ്ത്തി സന്തോഷിച്ചു.

---

# ൮. ബലഭദ്രാവതാരം.

( ബലരാമാവതാരം )

---

ഭൂമിയിൽ അസംഖ്യം ദുഷ്ടന്മാർ ജനിച്ചുവളർന്നു നിമിത്തം സാധുജനങ്ങൾക്കും സത്യധർമ്മാദികൾക്കും ലോപം സംഭവിച്ചപ്പോൾ സർവ്വേശ്വരനായ മഹാവിഷ്ണു തൻെറ അംശമായ ആദിശേഷനെ ഭൂമിയിൽ ഒരു മനുഷ്യനായി അവതരിക്കുവാൻ പ്രേരിപ്പിച്ചു. അതനുസരിച്ച് ആദിശേഷൻ വസുദേവൻേറയും, രോഹിണിദേവിയുടേയും പുത്രനായി അവതരിച്ചു.

അപ്രകാരം ശ്രീകൃഷ്ണൻെറ ജ്യേഷ്ഠനായി അവതരിച്ച ബലഭദ്രൻ, ബലരാമൻ എന്ന പേരിൽ പ്രസിദ്ധനായി അനേകം ദുഷ്ടന്മാരെ നിഗ്രഹിച്ചു ലോകത്തിനു രക്ഷയുള്ളവാക്കി.

ധേനുകാസുരൻ, പ്രലംബാസുരൻ, മുഷ്ടികാസുരൻ തുടങ്ങിയ അനേകം ദുഷ്ടന്മാരെ ബലരാമൻ നിഗ്രഹിച്ചു. രേവതി എന്ന രാജകുമാരിയെ ബലഭദ്രൻ വിവാഹം ചെയ്തു.

അനുജനായ ശ്രീകൃഷ്ണനോടുകൂടി ബലരാമൻ അമാനുഷമായ മാഹാത്മ്യം പ്രകാശിപ്പിച്ചു കൊണ്ടു ലോകരക്ഷക്കായി പ്രവൎത്തിച്ചു.

മഹാവിഷ്ണുവിന്റെ അംശമായ ആദിശേഷന്റെ അവതാരമാണു ബലഭദ്രൻ എങ്കിലും മഹാവിഷ്ണുവിന്റെ അവതാരമായിത്തന്നെ മഹൎഷിമാരും പുരാണങ്ങളും ഘോഷിക്കുന്നു.

# ൯. ശ്രീകൃഷ്ണാവതാരം.

ഒരുകാലത്തു ഭൂലോകത്തു വീണ്ടും ദുർജ്ജനങ്ങൾ വർദ്ധിച്ചു. അവർനിമിത്തം നേരിട്ട ഭാരം താങ്ങാൻ ഭൂമിദേവിക്കു ശക്തിയില്ലാതായി. ഭൂമിദേവി തന്റെ സങ്കടത്തെപ്പററി ദേവന്മാരോടു പറഞ്ഞു. ഭൂമിദേവിയും ദേവകളും ബ്രഹ്മാവിന്റെ സമീപത്തു് ചെന്നു് ഭൂമിയിൽ വർദ്ധിച്ചിരിക്കുന്ന ദുഷ്ടന്മാരെ നശിപ്പിച്ചു് ലോകരക്ഷ വരുത്തുവാൻ ആവശ്യമായ മാർഗ്ഗം ഉണ്ടാക്കണമെന്നപേക്ഷിച്ചു.

അവരൊന്നിച്ചു ബ്രഹ്മാവു ലക്ഷ്മീപതിയായ മഹാവിഷ്ണുവിന്റെ വാസസ്ഥാനമായ പാലാഴിയുടെ തീരത്തു ചെന്നു ഭഗവാനെ സ്തുതിച്ചു. കരുണാനിധിയായ ഭഗവാൻ പ്രത്യക്ഷനായി അവരോടു് അരുളിച്ചെയ്തു: --

"ഞാൻ പരിപൂർണ്ണമായ സർവ്വശക്തിയോടുകൂടി ഭൂമിയിൽ യാദവന്മാരുടെ വംശത്തിൽ അവതരിച്ചു കംസൻ ശിശുപാലൻ തുടങ്ങിയ ദുഷ്ടന്മാരെയൊക്കെ വധിച്ചു നിങ്ങൾക്കു രക്ഷ വരുത്തിക്കൊള്ളാം."

അതിനുശേഷം ഭഗവാൻ അവരുടെ മുമ്പിൽ നിന്നു മറഞ്ഞു. ബ്രഹ്മാവു തുടങ്ങിയവർ ആശ്വാസത്തോടുകൂടി അവരവരുടെ സ്ഥാനങ്ങളിലേക്കു പോയി.

അക്കാലത്തു മധുരാപുരിയിലെ രാജാവായ കംസൻ തന്റെ സഹോദരിയായ ദേവകിയുടെ വിവാഹം വലിയ ആഘോഷത്തോടുകൂടി നടത്തി. വിവാഹം കഴിഞ്ഞു ദേവകിയേയും അവരുടെ ഭർത്താവായ വസുദേവനെയും ഒരു തേരിൽ കയററി പട്ടണപ്രവേശം ചെയ്യുവാൻ ഏർപ്പാടുചെയ്തു. കംസൻ തന്നെ തേരാളിയായി പുറപ്പെട്ടു. തേർ തെളിച്ചുകൊണ്ടു വഴിയിൽകൂടി കുറെ ദൂരം ചെന്നപ്പോൾ ഒരു അശരീരിവാക്കു കേൾക്കുമാറിടയായി.

"ദുഷ്ടനായ കംസാ! ഈ ദേവകിയുടെ എട്ടാമത്തെ പുത്രൻ നിന്നെ വധിക്കും" എന്നായിരുന്നു ആ അശരീരിവാക്കു്.

അതുകേട്ടു പരിഭ്രമിച്ച കംസൻ ദേവകിയെ വധിക്കുവാൻ നിശ്ചയിച്ചു് വാളെടുത്തു് ഓങ്ങി. അപ്പോൾ വസുദേവൻ കംസനോടു പറഞ്ഞു:—

"കംസാ! സ്വന്തം സഹോദരിയെ വധിക്കുവാൻ തുനിയുന്ന അങ്ങയെ എല്ലാവരും നിന്ദിക്കും. ഈ ദേവകി പ്രസവിക്കുന്ന കുഞ്ഞുങ്ങളെയൊക്കെ അങ്ങു വധിച്ചുകൊള്ളുക. അങ്ങനെ ചെയ്താൽ അങ്ങയ്ക്കു യാതൊരു ഭയത്തിനും അവകാശമില്ലല്ലോ."

അപ്രകാരം വസുദേവൻ പറഞ്ഞതുപോലെ ചെയ്തു കൊള്ളാമെന്നു സമ്മതിച്ചു് കംസൻ ദേവകിയെ വധിക്കാതെ വിട്ടു.

കുറെ മാസങ്ങൾ കഴിഞ്ഞു ദേവകി ഒരു കുഞ്ഞിനെ പ്രസവിച്ചു. ഉടനെ കംസൻ ആ കുഞ്ഞിനെ കൊന്നു അങ്ങനെ ക്രമേണ ദേവകി പ്രസവിച്ച ആറു കുഞ്ഞുങ്ങളേയും കംസൻ കൊന്നുകളഞ്ഞു.

ദേവകി ഏഴാമത്തെ പ്രാവശ്യം ഗർഭം ധരിച്ചു. മഹാവിഷ്ണുവിന്റെ കല്പനയനുസരിച്ചു് ആദിശേഷനാണു് ദേവകിയുടെ ഏഴാമത്തെ ഗർഭത്തിൽ ശിശുവായി പ്രവേശിച്ചതു്. ദേവകി ഗർഭം ധരിച്ച കുറെ മാസങ്ങൾ കഴിഞ്ഞപ്പോൾ മഹാവിഷ്ണുവിന്റെ ആജ്ഞപ്രകാരം മായാഭഗവതി ദേവകിയുടെ ഗർഭത്തിലുണ്ടായിരുന്ന ശിശുവിനെ ആരും അറിയാതെ എടുത്തുകൊണ്ടു ചെന്നു ഗോകുലത്തിൽ നന്ദഗോപരുടെ ഗൃഹത്തിൽ വസിച്ചിരുന്ന രോഹിണീദേവിയുടെ ഗർഭത്തിൽ പ്രവേശിപ്പിച്ചു. ദേവകിയുടെ ഗർഭം അലസിപ്പോയതായി വിശ്വസിച്ചു കംസൻ സമാധാനിച്ചു.

ദേവകി എട്ടാമത്തെ പ്രാവശ്യം ഗർഭം ധരിച്ചു. ആ വിവരം അറിഞ്ഞ കംസൻ ദേവകിയുടെ എട്ടാമത്തെ ശിശുവിനെ വധിക്കുവാൻ വളരെ ജാഗരൂകനായി വേണ്ട വിധത്തിൽ മുൻകരുതലുകൾ ചെയ്തു. ദേവകിയേയും

വസുദേവനേയും ഒരു കാരാഗൃഹത്തിൽ പ്രവേശിപ്പിച്ച് അവിടെ കറെ ഭടന്മാരെ പാറാവു നിറുത്തി.

സർവ്വേശ്വരനായ മഹാവിഷ്ണുതന്നെ ദേവകിയുടെ എട്ടാമത്തെ ഗർഭത്തിൽ പ്രവേശിച്ചു. ഗർഭം ധരിച്ചു പത്തു മാസം തികഞ്ഞപ്പോൾ ചിങ്ങമാസത്തിൽ കറുത്ത പക്ഷത്തിലെ അഷ്ടമിയും രോഹിണീനക്ഷത്രവും കൂടി ച്ചേർന്ന് അർദ്ധരാത്രി കഴിഞ്ഞു ചന്ദ്രൻ ഉദിച്ചുതുടങ്ങിയ സമയം ദേവകി പ്രസവിച്ചു. ഇങ്ങനെ അവതാരം ചെയ്ത ആ ശിശു ശംഖ്, ചക്രം, ഗദ, പത്മം എന്നിവ വഹി ക്കുന്ന നാലു തൃകൈകളോടും ദിവ്യമായ മറെറല്ലാ അട യാളങ്ങളോടുംകൂടി സാക്ഷാൽ മഹാവിഷ്ണുവായി പ്രകാ ശിച്ചു. വസുദേവനും ദേവകിയും ആനന്ദപരവശരായി ഭഗവാനെ സ്തുതിച്ചു.

അവരെ ആശ്വസിപ്പിച്ചു ഭഗവാൻ വസുദേവരോടും അരുളിച്ചെയ്തു.

" നിങ്ങൾ രണ്ടുപേരും വളരെ സുകൃതംചെയ്തവരാണ്. അതുകൊണ്ടാണ് ഞാൻ നിങ്ങളുടെ പുത്രനായി അവത രിച്ചിരിക്കുന്നതു്. ഞാൻ ഒരു സാധാരണ ശിശുവായി മാറുവാൻ പോവുകയാണ്. എന്നെ എടുത്തു കൊണ്ടു ചെന്നു ഗോകുലത്തിൽ നന്ദഗോപരുടെ ഭാര്യയായ യശോദയുടെ സമീപത്തു കിടത്തുക. അവിടെ യശോദ ഒരു പെൺകുഞ്ഞിനെ പ്രസവിച്ചിരിക്കുകയാണ്. ആ

കുഞ്ഞിനെ അവിടെനിന്നെടുത്തുകൊണ്ടു വന്നു ദേവകിയുടെ സമീപത്തു കിടത്തുക. അതിലേക്കുണ്ടാകുന്ന തടസ്സങ്ങളെല്ലാം താനെ നീങ്ങിക്കൊള്ളും.”

അടുത്ത ക്ഷണം ഭഗവാൻ ഒരു ശിശുവായി രൂപം ധരിച്ചു. ആ കുഞ്ഞിനെ എടുത്തുകൊണ്ടു വസുദേവൻ പുറപ്പെട്ടു. പൂട്ടിയിരുന്ന കാരാഗൃഹത്തിന്റെ വാതിൽ താനെ തുറന്നു. അവിടെ പാറാവു നിന്നിരുന്ന ഭടന്മാർ തീരെ ബോധം ഇല്ലാത്തവരായി തറയിൽ കിടന്നു. ആശ്ചര്യത്തോടുകൂടി ആ ശിശുവിനെ എടുത്തുകൊണ്ടു വസുദേവൻ നടന്നു. ആ സമയം മഴ പൊഴിഞ്ഞുകൊണ്ടിരുന്നു. ആദിശേഷൻ തന്റെ പത്തി വിടുർത്തി അവർക്കു കുട പിടിച്ചു പോകുന്ന വഴിയിൽ കര കവിഞ്ഞു് ഒഴുകിക്കൊണ്ടിരുന്ന കാളിന്ദീനദിയിൽ ഇറങ്ങി നടക്കുന്ന വസുദേവനു മുട്ടു വരെ മാത്രമേ വെള്ളം ഉണ്ടായിരുന്നുള്ളു. വസുദേവന്റെ യാത്രാസമയത്തു പെട്ടെന്നു കാളിന്ദീനദിയിലെ ജലം അങ്ങനെ ചുരുങ്ങിയതുകണ്ടു വസുദേവൻ വീണ്ടും ആശ്ചര്യഭരിതനായി.

നദി കടന്നു വസുദേവൻ യശോദയുടെ സമീപത്തു ചെന്നപ്പോൾ ആ വീട്ടിലുണ്ടായിരുന്നവരൊക്കെ ഗാഢനിദ്രയിൽ ലയിച്ചിരുന്നു. ഉറങ്ങിക്കിടന്ന യശോദയുടെ സമീപത്തു തന്റെ പുത്രനെ കിടത്തിയിട്ടു് യശോദ പ്രസവിച്ചിരുന്ന പെൺകുഞ്ഞിനെ എടുത്തുകൊണ്ടു വസുദേവൻ തിരിയെ ദേവകിയുടെ അടുത്തു ചെന്നു

ആ പെൺകുഞ്ഞിനെ അവിടെ കിടത്തി. കാരാഗൃഹത്തിന്റെ വാതിൽ മുമ്പിലത്തെപ്പോലെ പൂട്ടിയതായിത്തീൎന്നു. ദേവകിയുടെ സമീപത്തു കിടന്ന കുഞ്ഞു് കൈയ്യും കാലും കുടഞ്ഞു് കരയുവാൻ തുടങ്ങി. ആ ശബ്ദം കേട്ടു ഭടന്മാർ ഉണൎന്നു. അടുത്തക്ഷണം ദേവകി പ്രസവിച്ചു് പെൺകുഞ്ഞു ജനിച്ചിരിക്കുന്നതായി കംസൻ അറിഞ്ഞു. ഉടനെ ആ ദുഷ്ടൻ അവിടെ ഓടിയെത്തി കുഞ്ഞിനെ എടുത്തു് ഒരു കല്ലിൽ അടിക്കുവാൻ ഓങ്ങി. ശിശു അയാളുടെ കയ്യിൽ നിന്നു വഴുതി ആകാശത്തേക്കു് ഉയൎന്നു. ആ പെൺകുഞ്ഞാകട്ടെ അതിദിവ്യമായ ആകൃതിയോടും അനേകവിധങ്ങളായ ആയുധങ്ങളേന്തിയ എട്ടു കൈകളോടും കൂടിയ കാത്യായനീ ദേവിയായി അവിടെ പ്രകാശിച്ചു. ദേവി പറഞ്ഞു :—

"ദുഷ്ടനായ കംസാ! വിഷ്ണുഭഗവാന്റെ മായാശക്തിയായ ഞാനാണു ഒരു പെൺകുഞ്ഞായി കിടന്നതു്. നീ എന്റെ പാദങ്ങൾ പിടിച്ചതുകൊണ്ടു നിന്നെ ഞാൻ കൊല്ലുന്നില്ല. നിന്നെ വധിക്കുവാനുള്ള കംസൻ ഭൂമിയിൽ ജനിച്ചു കഴിഞ്ഞു. സൂക്ഷിച്ചുകൊള്ളുക." ഇപ്രകാരം അരുളിച്ചെയ്തിട്ടു ദേവി മറഞ്ഞു.

കംസൻ ഭയംകൊണ്ടു വിറച്ചു. ഉടനെ തന്റെ കിങ്കരന്മാരായ പ്രലംബൻ, ബകൻ തുടങ്ങിയ രാക്ഷസന്മാരേയും പൂതന മുതലായ രാക്ഷസിമാരേയും വരുത്തി അവരോടു ഇങ്ങനെ കല്പിച്ചു.

"ഭൂമിയിൽ ജനിച്ചിരിക്കുന്ന കുഞ്ഞുങ്ങളിൽ എന്റെ അന്തകനായി വന്നിരിക്കുന്ന കുഞ്ഞിനെ കണ്ടുപിടിച്ചു വേഗം വധിക്കുവിൻ."

ഇപ്രകാരമുള്ള കംസന്റെ കല്പന കേട്ടു് അവർ നാലുപാടും ചെന്നു് അന്വേഷിക്കുവാൻ തുടങ്ങി.

ഗോകുലത്തിൽ യശോദയ്ക്കു് ആൺകുഞ്ഞു ജനിച്ചിരിക്കുന്നതായി അവിടെയുള്ളവർ അറിഞ്ഞു വളരെ സന്തോഷിച്ചു. നന്ദഗോപരും ആനന്ദസമുദ്രത്തിൽ മുങ്ങി അനമോദനംചെയ്യുവാൻ എത്തിയവൎക്കു നന്ദഗോപൻ ധാരാളം സമ്മാനങ്ങൾ കൊടുത്തു. അങ്ങനെ നന്ദഗോപരുടെ ഗൃഹത്തിൽ പുത്രജനനം ഉണ്ടായതു സംബന്ധിച്ചു വലിയ ആഘോഷങ്ങൾ നടക്കുന്ന സമയം പൂതന എന്നരാക്ഷസി അതിസുന്ദരിയായ ഒരു മോഹിനിയുടെ രൂപം ധരിച്ചു് അവിടെ ചെന്നു. മററനേകം സ്ത്രീകൾ യശോദയുടെ കുഞ്ഞിനെ എടുക്കുകയും ലാളിക്കുകയും ചെയ്യുന്നതു് പൂതന കണ്ടു. അവളും ആ കുഞ്ഞിനെ എടുത്തു. ആ കുഞ്ഞിനെ കൊല്ലുവാനായി വിഷം കലൎന്ന മുലപ്പാൽ അതിനെ കുടിപ്പിക്കുവാൻ ഒരുങ്ങി. എന്നാൽ സൎവ്വേശ്വരനായ ഭഗവാന്റെ അവതാരമായ ആ കുഞ്ഞു് പൂതനയുടെ മുലപ്പാലിനേയും അവളുടെ പ്രാണനേയും ആകൎഷിച്ചുകളഞ്ഞു. പൂതന ഭയങ്കരമായ സ്വന്തരൂപം പൂണ്ടു് ഉച്ചത്തിൽ അലറിക്കൊണ്ടു് അവിടെ വീണു മരിച്ചു.

ആ രാക്ഷസിയുടെ മാറിടത്തിൽ കളിച്ചുകൊണ്ടു കിടന്ന കുഞ്ഞിനെ നന്ദഗോപൻ എടുത്തുകൊണ്ടുചെന്നു യശോദയുടെ കയ്യിൽ ഏല്പിച്ചു. കുഞ്ഞിനെ വധിക്കുവാൻ വന്ന രാക്ഷസി മരിക്കുകയും കുഞ്ഞിനു യാതൊരാപത്തും നേരിടാതിരിക്കുകയും ചെയ്തതു കണ്ടു് എല്ലാവരും ആശ്ചര്യപ്പെട്ടു.

പിന്നെയൊരു ദിവസം തന്നെ വധിക്കുവാൻ എത്തിയ ശകടാസുരനെ ആ കുഞ്ഞു കാലുകൊണ്ടു തൊഴിച്ചു കൊന്നുകളഞ്ഞു. മറെറാരു ദിവസം കൊടുങ്കാററിന്റെ രൂപത്തിൽ തന്നെ ഉപദ്രവിക്കുവാൻ എത്തിയ വാത്യാസുരനെ ആ അത്ഭുതശിശു കൊന്നു വീഴ്ത്തി.

ഇപ്രകാരം യശോദാപുത്രൻ പലതരം ആശ്ചര്യകരങ്ങളായ പ്രവൃത്തികൾ ചെയ്തുകൊണ്ടു ഗോകുലത്തിൽ വളന്നു. ഒരു ദിവസം ഗർഗ്ഗൻ എന്ന വിശിഷ്ടനായ മഹർഷി നന്ദഗോപന്റെ ഭവനത്തിൽ ചെന്നു. അദ്ദേഹത്തെ വേണ്ടതുപോലെ നന്ദഗോപൻ സല്ക്കരിച്ചിട്ടു് പറഞ്ഞു: —

"മഹർഷേ! എന്റെ ഭവനത്തിൽ വസിച്ചുവരുന്ന രോഹിണീദേവി പ്രസവിച്ച കുഞ്ഞിനും യശോദ പ്രസവിച്ച കുഞ്ഞിനും പൂജ്യനായ അങ്ങു നാമകരണം ചെയ്യുവാൻ കനിയണം."

നന്ദഗോപന്റെ അപേക്ഷ ഗർഗ്ഗമഹർഷിയെ സന്തോഷിപ്പിച്ചു. രോഹിണീദേവിയിൽ ജനിച്ച കുഞ്ഞിനു

'രാമൻ' എന്നും യശോദാപുത്രന് 'കൃഷ്ണൻ' എന്നും ആ മഹർഷി പേരുകൾ നിശ്ചയിച്ചു. ജ്യേഷ്ഠനായ രോഹിണീപുത്രനെ ബലരാമൻ എന്ന് എല്ലാവരും വിളിച്ചുവന്നു.

ബലരാമനും ശ്രീകൃഷ്ണനും ബാലലീലകൾ കൊണ്ടു ഗോകുലവാസികളെ സന്തോഷപരവശരാക്കി വളർന്നുവന്നു.

ഒരു ദിവസം രാമകൃഷ്ണന്മാർ കൂട്ടുകാരായ ഇടയ ബാലന്മാരോടുകൂടി കളിക്കുവാൻ പോയി. കുറെ നേരം കഴിഞ്ഞു വീട്ടിൽ മടങ്ങി വന്നു ബലരാമൻ യശോദയോടു പറഞ്ഞു:

"അമ്മേ! ഇന്നു ഞങ്ങൾ കളിച്ചുകൊണ്ടിരുന്നപ്പോൾ ശ്രീകൃഷ്ണൻ കുറെ മണ്ണുതിന്നതു ഞാൻ കണ്ടു."

അതുകേട്ടു യശോദ വായ് തുറന്നു കാണിക്കുവാൻ ശ്രീകൃഷ്ണനോടു നിർബ്ബന്ധിച്ചു. ശ്രീകൃഷ്ണൻ വായ് തുറന്നു കാണിച്ചു. ശ്രീകൃഷ്ണന്റെ വായിൽ ഒരിടത്തു വലിയ വനങ്ങളും മറ്റൊരിടത്തു വൻ കടലും വേറൊരിടത്തു വിശാലമായ ആകാശവും അന്യഭാഗത്തു പാതാളവും ചിലസ്ഥലത്തു മനുഷ്യരും മററു ചിലയിടങ്ങളിൽ ദേവകളും വേറൊരു ഭാഗത്ത് അസുരന്മാരും എന്നുവേണ്ട, സകല ലോകങ്ങളും സ്ഥിതിചെയ്യുന്നതായി കണ്ട് യശോദ ആശ്ചര്യംകൊണ്ടു സ്തംഭിച്ചുപോയി.

അല്പനേരം കഴിഞ്ഞപ്പോൾ അവയൊക്കെ മറഞ്ഞു പോയി. യശോദ സമാധാനപ്പെട്ടു ഗൃഹകൃത്യങ്ങൾ നോക്കുവാൻ അവിടെ നിന്നു പോയി.

പിന്നൊരു ദിവസം ശ്രീകൃഷ്ണൻ മത്തുകൊണ്ടു തൈർ നിറച്ചുവച്ചിരുന്ന ഒരു പാത്രം അടിച്ചു പൊട്ടിച്ചു. ആ പാത്രത്തിലുണ്ടായിരുന്ന തൈർ മുഴവനും തറയിൽ വീണു പരന്നു. അതു കണ്ടു കോപിച്ചു യശോദ ശ്രീകൃഷ്ണനെ ശിക്ഷിക്കുവാനായി പുറപ്പെട്ടു. ഒരു ഉരലിൻെറ സമീപത്തു ചെന്നു ഒരു പൂച്ചക്കു വെണ്ണ കൊടുത്തു കൊണ്ടിരുന്ന ശ്രീകൃഷ്ണനെ യശോദ കണ്ടു. ഉടനെ ഒരു കയറെടുത്തു ശ്രീകൃഷ്ണനെ പിടിച്ചു കെട്ടുവാൻ യശോദ മുതിൎന്നു. എന്നാൽ ആ കയറിനു രണ്ടംഗുലം നീളം പോരാതെ വന്നു. യശോദ വീണ്ടും മറെറാരു കയറു് ഏച്ചു കെട്ടി. പിന്നെയും രണ്ടങ്ഗുലം നീളം കുറയുന്നതായി യശോദ കണ്ടു. അങ്ങനെ പല കയറുകൾ ഏച്ചു കെട്ടുകയും രണ്ടങ്ഗുലം വീതം നീളം പോരാതെ വരികയും ചെയ്യുന്നതുകണ്ടു് യശോദ വിഷമിച്ചു. അതു കണ്ടു് അലിവു തോന്നിയ ശ്രീകൃഷ്ണൻ അമ്മയുടെ ക്ലേശം പരിഹരിക്കുവാൻ അവരുടെ കെട്ടിൽ അകപ്പെട്ടു. അങ്ങനെ ശ്രീകൃഷ്ണനെ ഉരലിൽ കെട്ടിയിട്ടു യശോദ അവിടെനിന്നു പോയി.

ആ സ്ഥലത്തിനു സമീപം രണ്ടു വൃക്ഷങ്ങൾ ഉണ്ടായിരുന്നു. നളകൂബരൻ എന്നും മണിഗ്രീവൻ എന്നും പേരായ രണ്ടു യക്ഷന്മാർ നാരദമഹർഷിയുടെ ശാപം നിമിത്തം വൃക്ഷങ്ങളായി അവിടെ നില്ക്കുകയായിരുന്നു. മഹാവിഷ്ണുവിൻെറ സാന്നിധ്യം ലഭിക്കുമ്പോൾ ശാപ

മോചനം വരുന്നതാണെന്നു നാരദൻ അവരോടു പറഞ്ഞിരുന്നു. ഭഗവാന്റെ സാന്നിദ്ധ്യം ലഭിക്കുവാൻ വളരെ കാലമായി ആഗ്രഹിച്ചു നിന്നിരുന്ന അവക്കു ശാപമോക്ഷം നൽകാൻ ശ്രീകൃഷ്ണൻ തന്നെബന്ധിച്ചിരുന്ന ഉരലും വലിച്ചുകൊണ്ടു് ആ രണ്ടു വൃക്ഷങ്ങളുടേയും നടുക്കുകൂടി പോയി.

ഉരലിന്റെ സ്പർശം ഉണ്ടായ ക്ഷണത്തിൽ ആ രണ്ടു വൃക്ഷങ്ങളും മറിഞ്ഞു വീണു. ഉടനെ യക്ഷന്മാർ രണ്ടും തങ്ങളുടെ സ്വന്തം രൂപം ധരിച്ചു ശ്രീകൃഷ്ണനെ സ്തുതിച്ചു വിടവാങ്ങി സ്വസ്ഥാനത്തേയ്ക്കു പോയി. വൃക്ഷങ്ങൾ വീഴുമ്പോഴുണ്ടായ ശബ്ദം കേട്ടു ഭയപ്പെട്ടു നന്ദഗോപനും യശോദയും വേഗം ചെന്നു കെട്ടഴിച്ചു ശ്രീകൃഷ്ണനെ കൂട്ടിക്കൊണ്ടു വീട്ടിനുള്ളിലേയ്ക്കു പോയി. മരങ്ങൾ മറിഞ്ഞു വീണപ്പോൾ കുഞ്ഞിനു യാതൊരാപത്തും നേരിടാതിരുന്നതു് ഈശ്വരകാരുണ്യം കൊണ്ടാണെന്നു് അവർ വിചാരിച്ചു് സമാധാനപ്പെട്ടു.

ബലരാമനും ശ്രീകൃഷ്ണനും ക്രമേണ വളർന്നു വന്നു. ബാലന്മാരായ അവർ കൂട്ടുകാരായ മററനേകം ഇടയക്കുട്ടികളോടു കൂടി പശുക്കളെ മേയ്ക്കുവാൻ പതിവായി വീട്ടിൽ നിന്നു പുറപ്പെട്ടു മലഞ്ചരിവുകളിലും വനപ്രദേശങ്ങളിലും സഞ്ചരിക്കുവാൻ തുടങ്ങി.

ഒരു ദിവസം ശ്രീകൃഷ്ണൻ ബലരാമനോടും കൂട്ടുകാരായ മററു് ഇടയ ബാലന്മാരോടും കൂടി പശുക്കളേയുംകൊണ്ടു

വീട്ടിൽ നിന്നു പുറപ്പെട്ടു. യമുനാനദിയുടെ തീരത്തു ഗോവർദ്ധന പൎവ്വതത്തിൻെറ സമീപം ഒരിടത്തു് അവർ പശുക്കളെ മേയ്ക്കുവാൻ ആരംഭിച്ചു. അപ്പോൾ അവിടെ വത്സൻ എന്ന അസുരൻ ഒരു കാളയുടെ രൂപം ധരിച്ചു ശ്രീകൃഷ്ണനെ വധിക്കുവാൻ പാഞ്ഞെത്തി. ഉടനെ ശ്രീകൃഷ്ണൻ ആ കാളയുടെ കാലുകൾ പിടിച്ചു മേൽപ്പോട്ടുയൎത്തി ഒരു വലിയ വൃക്ഷത്തിൽ അടിച്ചു് അവനെ കൊന്നു. അതു കണ്ടു കൂട്ടുകാർ ആശ്ചൎയ്യപ്പെട്ടു.

മറെറാരു ദിവസം യമുനാതീരത്തു പശുക്കളെ മേച്ചുകൊണ്ടിരുന്ന സമയം കൊക്കിൻെറ ആകൃതിധരിച്ചു ബകാസുരൻ ശ്രീകൃഷ്ണനെ കൊല്ലുന്നതിനായി അടുത്തു പൂതനയുടെ അനുജനായ ആ ബകാസുരനേയും ശ്രീകൃഷ്ണൻ നിഷ്പ്രയാസം വധിച്ചു.

പിന്നൊരു ദിവസം പൂതനയുടേയും ബകാസുരൻേറയും അനുജനായ അഘാസുരൻ ഒരു വലിയ മലമ്പാമ്പിൻെറ ആകൃതി ധരിച്ചു ശ്രീകൃഷ്ണനേയും മററു് ഇടയബാലന്മാരേയും വിഴുങ്ങുവാൻ ഒരുങ്ങി. അഘാസുരനേയും ശ്രീകൃഷ്ണൻ വധിച്ചു കൂട്ടുകാരെ രക്ഷിച്ചു.

അതിനുശേഷം നട്ടുച്ചയായ സമയം ശ്രീകൃഷ്ണൻ കൂട്ടുകാരുമൊന്നിച്ചു് ഒരിടത്തിരുന്നു വീട്ടിൽനിന്നു കൊണ്ടുപോയിരുന്ന പൊതിച്ചോറു ഭക്ഷിക്കുവാൻ ആരംഭിച്ചു. അപ്പോൾ അവരുടെ പശുക്കൾ വളരെദൂരെ പോയി. അതുകണ്ടു

ശ്രീകൃഷ്ണൻ കൂട്ടുകാരെ അവിടെത്തന്നെ ഇരുന്നു ഭക്ഷണം കഴിക്കുവാൻ പറഞ്ഞിട്ടു പശുക്കളെ സമീപത്തേക്കു കൊണ്ടു വരുവാൻ പുറപ്പെട്ടു.

ആ സന്ദർഭത്തിൽ ബ്രഹ്മാവു ശ്രീകൃഷ്ണനെ ഒന്നു പരീക്ഷിക്കണമെന്നു വിചാരിച്ചു മായകൊണ്ടു പശുക്കളേയും ശ്രീകൃഷ്ണന്റെ കൂട്ടുകാരായ ഇടയബാലന്മാരേയും അവിടുന്നു മാററി മറെറാരിടത്തു കൊണ്ടുചെന്നു മറച്ചു വച്ചു. കുറെ ദൂരം നടന്നു് അന്വേഷിച്ചിട്ടും പശുക്കളെ കാണാഞ്ഞ ശ്രീകൃഷ്ണൻ തന്റെ കൂട്ടുകാർ ഇരുന്ന സ്ഥലത്തേക്കു മടങ്ങി. അപ്പോൾ അവരെയും കാണാതായി. അങ്ങനെ സംഭവിച്ചതു ബ്രഹ്മാവിന്റെ മായകൊണ്ടാണെന്നു മനസ്സിലാക്കിയ ഭഗവാൻ ശ്രീകൃഷ്ണൻ താൻ തന്നെ ആ പശുക്കളായും ഇടയ ബാലന്മാരായും രൂപം ധരിച്ചു വൈകുന്നേരമായപ്പോൾ വീട്ടിലേക്കു മടങ്ങി.

ഈ പ്രകാരം ഒരു സംവത്സരം ശ്രീകൃഷ്ണൻ തന്നെ പശുക്കളായും ഇടയ ബാലന്മാരായും രൂപം ധരിച്ചു എല്ലാ ദിവസവും കാലത്തു പശുക്കളെ മേയ്ക്കുവാൻ വീട്ടിൽ നിന്നു പുറമേ പോവുകയും വൈകുന്നേരം ആ പശുക്കളോടും ഇടയബാലന്മാരോടും കൂടി വീട്ടിലേക്കു മടങ്ങുകയും ചെയ്തു വന്നു. അങ്ങനെ ഒരു വർഷം കഴിഞ്ഞപ്പോൾ ശ്രീകൃഷ്ണൻ ഏതുമട്ടിൽ കഴിയുന്നു എന്നു നോക്കുവാൻ ബ്രഹ്മാവു് പുറപ്പെട്ടു. മുമ്പിലത്തെ പശുക്കളും ഇടയക്കുട്ടികളും ഒക്കെ

ശ്രീകൃഷ്ണന്റെ സമീപത്ത് ഒരു വ്യത്യാസവും കൂടാതെ അതേപടി നില്ക്കുന്നതു ബ്രഹ്മാവു കണ്ടു. താൻ മായ കൊണ്ടു മറെറാരിടത്തു മറച്ചു വച്ചിരുന്ന പശുക്കളും ഇടയ ബാലന്മാരും അവിടെത്തന്നെ ഇരിക്കുന്നതു കണ്ടു് ബ്രഹ്മാവു് ആശ്ചര്യം കൊണ്ടു് അമ്പരന്നു. വീണ്ടും അദ്ദേഹം ശ്രീകൃഷ്ണന്റെ സമീപത്തു ചെന്നു നോക്കി. അപ്പോൾ അവിടെയുണ്ടായിരുന്ന ഓരോ പശുവും ഓരോ ഇടയബാലനും പ്രത്യേകം പ്രത്യേകം സർവ്വാലങ്കാരഭൂഷിതരും, നന്നാലു തൃക്കൈകളോടു കൂടിയവരും ആയ അനന്ത പത്മനാഭന്മാരായി പ്രത്യക്ഷപ്പെട്ടു. ഓരോരുത്തരുടേയും സമീപത്തു ഓരോ ലക്ഷ്മീദേവിയും ഓരോ ബ്രഹ്മാവും ഭഗവാനെ സ്തോത്രം ചെയ്തുകൊണ്ടിരിക്കുന്ന സനകൻ തുടങ്ങിയ മഹർഷിമാരും സ്തുതിചെയ്തിരുന്നു. അങ്ങനെ അസംഖ്യം ശ്രീപത്മനാഭന്മാരേയും ബ്രഹ്മാദികളേയും കണ്ടു് ശ്രീകൃഷ്ണനെ പരീക്ഷിക്കുവാൻ ഒരുമ്പെട്ട ബ്രഹ്മാവു യാതൊന്നും അറിയുവാൻ ശക്തിയില്ലാത്തവനായി വിഷമിച്ചു. അപ്പോൾ പെട്ടെന്ന് ശ്രീകൃഷ്ണനൊഴിച്ചു മറെറല്ലാവരും അപ്രത്യക്ഷരായി. ഉടനെ ബ്രഹ്മാവ് വിനയത്തോടും ഭക്തിയോടുംകൂടി ശ്രീകൃഷ്ണനെ സ്തുതിക്കുകയും താൻ മറച്ചു വച്ചിരുന്ന പശുക്കളേയും ഇടയബാലന്മാരേയും കൊണ്ടു വന്ന് അദ്ദേഹത്തെ ഏല്പിക്കുകയുംചെയ്തു. ബ്രഹ്മാവിന്റെ മായനിമിത്തം ആ പശുക്കളും ഇടയബാലന്മാരും ആ സംഭവമൊന്നും അറിയുവാൻ ശക്തരായില്ല. ശ്രീകൃഷ്ണൻ വാസ്തവത്തിലുള്ള പശുക്കളേയും ഇടയബാലന്മാരേയും കൂട്ടിക്കൊണ്ടു വൈകുന്നേരം വീട്ടിലേക്കു മടങ്ങി.

ഉഗ്രമായ വിഷത്തോടുകൂടിയ 'കാളിയൻ' എന്ന സർപ്പം കാളിന്ദീനദിയിൽ വസിച്ചിരുന്നു. അവന്റെ വിഷജ്വാല നിമിത്തം ആ നദിയുടെ തീരത്തു സഞ്ചരിക്കുന്ന ജീവികൾക്കും അവിടെയുണ്ടായിരുന്ന വൃക്ഷാദികൾക്കും നാശം സംഭവിച്ചുകൊണ്ടിരുന്നു. ഒരു ദിവസം ശ്രീകൃഷ്ണൻ ആ നദിയിൽ പ്രവേശിച്ചു. അപ്പോൾ കാളിയൻ ശ്രീകൃഷ്ണനെ കൊല്ലുവാൻ ഒരുമ്പെട്ടു. എന്നാൽ ശ്രീകൃഷ്ണൻ കാളിയന്റെ ഓരോ ഫണത്തിലും കയറിനിന്നു് നൃത്തം ചെയ്യാൻ തുടങ്ങി. കുറെ കഴിഞ്ഞപ്പോൾ കൃഷ്ണന്റെ ചവിട്ടുകൊണ്ട കാളിയന്റെ ഗർവ്വം മുഴുവനും ശമിച്ചു. ആ സർപ്പത്തിന്റെ ഭാര്യമാർ ഭക്തിയോടുകൂടി ശ്രീകൃഷ്ണനെ സ്തോത്രം ചെയ്തു. അവിടെ നിന്നു വേഗം സമുദ്രത്തിൽ എവിടെയെങ്കിലും ചെന്നു വസിച്ചുകൊള്ളുവാൻ കാളിയനെ ശ്രീകൃഷ്ണൻ അനുവദിച്ചു. അന്നുമുതൽ കാളിന്ദിയിലുണ്ടായിരുന്ന കാളിയന്റെ ഉപദ്രവം ശമിച്ചു.

ഒരു ദിവസം ശ്രീകൃഷ്ണനിൽ അളവററ സ്നേഹം തോന്നിയിരുന്ന കുറെ ഗോപസ്ത്രീകൾ ഉടുത്തിരുന്ന വസ്ത്രങ്ങൾ അഴിച്ചു കരയ്ക്കു വച്ചിട്ടു യമുനാനദിയിൽ ഇറങ്ങി നീന്തിക്കളിക്കുവാൻ തുടങ്ങി. ആ സമയം ശ്രീകൃഷ്ണൻ അവരുടെ വസ്ത്രങ്ങളും കൊണ്ടു് ഒരു വൃക്ഷത്തിൽ കയറിയിരുന്നു. ഗോപസ്ത്രീകൾ കളി കഴിഞ്ഞു കരയ്ക്കു വന്നു നോക്കിയപ്പോൾ വസ്ത്രങ്ങൾ കാണാതെ വിഷമിച്ചു. കുറെ നേരം കഴിഞ്ഞപ്പോൾ വൃക്ഷത്തിന്റെ മുകളിൽ തങ്ങളുടെ വസ്ത്രങ്ങളോടുകൂടി സ്ഥിതിചെയ്തിരുന്ന ശ്രീകൃഷ്ണനെ

അവർ കണ്ടു. അവർ സ്തോത്രം ചെയ്തുകൊണ്ടു വസ്ത്രങ്ങൾ തരണമെന്നു ശ്രീകൃഷ്ണനോടു യാചിച്ചു. മന്ദഹാസം പൊഴിച്ചുകൊണ്ടു ശ്രീകൃഷ്ണൻ അവരുടെ വസ്ത്രങ്ങൾ അവർക്കുതന്നെ കൊടുത്തു.

നന്ദഗോപൻ കൊല്ലംതോറും ദേവേന്ദ്രനെ തൃപ്തിപ്പെടുത്തുവാൻ ഇന്ദ്രയാഗം നടത്തുക പതിവായിരുന്നു ശ്രീകൃഷ്ണൻ ആ യാഗം ചെയ്യുന്ന കാര്യത്തിൽ എതിരായിരുന്നു.

നന്ദഗോപരോടു ശ്രീകൃഷ്ണൻ പറഞ്ഞു — "അച്ഛ ദേവേന്ദ്രനെ ഉദ്ദേശിച്ചു യാഗം നടത്തുന്നതു് അനാവശ്യമാണു് ഇവിടെ അടുത്തു സ്ഥിതിചെയ്യുന്ന ഗോവർദ്ധനം എന്ന പർവ്വതമാണു് വേണ്ട സമയം മഴ പെയ്യിച്ചു പശുക്കളേയും സസ്യധാന്യാദികളേയും പോഷിപ്പിക്കുന്നതു്. അതുകൊണ്ടു ഗോവർദ്ധനപർവ്വതത്തെയാണു് നാം ആരാധിക്കേണ്ടതു്."

ശ്രീകൃഷ്ണന്റെ അഭിപ്രായമനുസരിച്ചു നന്ദഗോപൻ ഗോവർദ്ധനപർവ്വതത്തെ ഉദ്ദേശിച്ചു് ആരാധന നടത്തി.

ആ വിവരമറിഞ്ഞ ദേവേന്ദ്രൻ കോപിച്ചു. ശ്രീകൃഷ്ണനേയും നന്ദഗോപൻ തുടങ്ങിയ ഗോപന്മാരേയും അവരുടെ ധനമായ പശുക്കളേയും അവരുടെ വാസസ്ഥലത്തേയും നശിപ്പിക്കുവാൻ നിശ്ചയിച്ചു. ദേവേന്ദ്രൻ വലിയ

വലിയ കാർമേഘങ്ങളെ ഇളക്കിവിട്ട ഭയങ്കരമായ മഴയും ഇടിയും മിന്നലും ഉണ്ടാക്കി. അപ്പോൾ ഗോപന്മാരും പശു ക്കളും ഭയം കൊണ്ടു വിറച്ചു. അവരോടു ശ്രീകൃഷ്ണൻ പറഞ്ഞു:—"നിങ്ങൾ ഒട്ടും ഭയപ്പെടേണ്ട. ഞാൻ ഗോവർദ്ധന പർവ്വതത്തെ ഉയർത്തിപ്പിടിക്കാം. നിങ്ങളെല്ലാവരും പശു ക്കളും ഗോവർദ്ധനപർവ്വതത്തിൻെറ അടിയിൽ പ്രവേശിച്ചു സുഖമായി ഇരുന്നു കൊള്ളുക."

ശ്രീകൃഷ്ണൻ ഇപ്രകാരം അരുളിച്ചെയ്തിട്ടു് ഒരു കൈ കൊണ്ടു് ഒരു പന്തിനെ എന്ന പോലെ ഗോവർദ്ധനപർവ്വ തത്തെ നിഷ്പ്രയാസം ഉയർത്തി. ആബാലവൃദ്ധത്തോടുകൂടി എല്ലാ വരും പർവ്വതത്തിൻെറ അടിയിൽ പ്രവേശിച്ചു. മറെറാരു കൈ കൊണ്ടു ശ്രീകൃഷ്ണൻ ഓടക്കുഴൽ ഊതി. ആ ദിവ്യ ഗീതം അവിടെയുണ്ടായിരുന്ന സകല ജീവികളേയും ആനന്ദിപ്പിച്ചു.

ഇങ്ങനെ ഇടവിടാതെ ഏഴു ദിവസം പേമാരി ചൊരിഞ്ഞു. കാർമേഘങ്ങളിലെ ജലം തീൎന്നുപോയി. ശ്രീകൃഷ്ണനും മററുള്ളവൎക്കും യാതൊരു കോട്ടവും ഉണ്ടായാ ത്തതു കണ്ടു ദേവേന്ദ്രൻ പരിഭ്രമിച്ചു. സർവ്വേശ്വരനായ ശ്രീകൃഷ്ണനോടു മത്സരിക്കുവാൻ തുനിഞ്ഞ തൻെറ അറിവി ല്ലായ്മയെപ്പററി ദേവേന്ദ്രൻ പരിതപിച്ചു. അദ്ദേഹം ശ്രീകൃഷ്ണൻെറ മുമ്പിൽ ചെന്നു വണങ്ങിയിട്ടു് താൻ ചെയ്തു പോയ തെററു ക്ഷമിച്ചു രക്ഷിക്കണമെന്നു് അപേക്ഷിച്ചു.

മഴവർഷം പൊഴിച്ചുകൊണ്ട് ശ്രീകൃഷ്ണൻ എല്ലാവരേയും മുമ്പിലത്തെ വാസസ്ഥലത്തേക്ക് അയച്ചു. ഗോവർദ്ധനപർവ്വതത്തെ പഴയ സ്ഥാനത്താക്കി. ദേവേന്ദ്രൻ സ്വർഗ്ഗത്തു നിന്നു കാമധേനു എന്ന പശുവിനെ വരുത്തി പാൽ കറന്നു ശ്രീകൃഷ്ണനു് അഭിഷേകം ചെയ്തു. അന്നു മുതൽ ഗോവിന്ദൻ എന്ന നാമം ശ്രീകൃഷ്ണനു പ്രസിദ്ധമായി.

നല്ല നിലാവുള്ള ഒരു രാത്രി സമയം യമുനാനദി തീരത്തു് ഒരു വനപ്രദേശത്തു ചെന്നു ശ്രീകൃഷ്ണൻ ഓടക്കുഴൽ ഊതി. മധുരമായ ആ നാദം കേട്ടു യുവതികളായ ഗോപസ്ത്രീകരം വീടുകളിൽ നിന്നു പുറപ്പെട്ടു് ശ്രീകൃഷ്ണൻെറ സമീപത്തു ചെന്നു. അവരുമായി വളരെ നേരം ശ്രീകൃഷ്ണൻ നൃത്തം ചെയ്തും പാട്ടു പാടിയും ആനന്ദിച്ചു. ഇതരണ്ടു ഗോപസ്ത്രീകളുടെ നടുക്കു് ഓരോ ശ്രീകൃഷ്ണൻ വീതം അനേകം ശ്രീകൃഷ്ണനായി രൂപം ധരിച്ചു താളമേളങ്ങളോടു കൂടി നടത്തിയ രാസക്രീഡ് എന്നു പ്രസിദ്ധമായ ആ കൃഷ്ണലീല കണ്ടാനന്ദിക്കുവാൻ ദേവന്മാർ ആകാശത്തു വന്നു നിരന്നു അപ്രകാരമുള്ള രാസക്രീഡയാൽ ഗോപസ്ത്രീകളെ മാത്രമല്ല, സകല ജീവജാലങ്ങളേയും ശ്രീകൃഷ്ണൻ സന്തോഷ സമുദ്രത്തിൽ ആറാടിച്ചു. അങ്ങനെ രാസക്രീഡ നടത്തിയതിൻ ശേഷം അവിടെ വന്നിരുന്നവരെയൊക്കെ അവരവരുടെ വീടുകളിലേക്കു് അയച്ചു. ശ്രീകൃഷ്ണൻ തൻെറ വാസസ്ഥാനത്തേയ്ക്കു പോയി.

കേട്ടറിഞ്ഞ കംസൻ തന്റെ ശത്രുവായി ഭൂമിയിൽ അവതരിച്ചിരിക്കുന്നതു ശ്രീകൃഷ്ണൻ തന്നെയാണെന്നു നിശ്ചയിച്ചു. ശ്രീകൃഷ്ണനേയും ബലരാമനേയും വധിക്കുവാൻ കംസൻ ഏർപ്പാടു ചെയ്തു. തന്റെ രാജധാനിയായ മഥുരയിൽ ഒരു ധനുർയ്യാഗം നടത്തുവാൻ നിശ്ചയിച്ചു. അതിനു ശ്രീകൃഷ്ണനേയും ബലരാമനേയും ക്ഷണിച്ചു കൂട്ടിക്കൊണ്ടു വരുവാൻ അക്രൂരൻ എന്ന യാദവനെ പറഞ്ഞയച്ചു. അതനുസരിച്ചു് അക്രൂരൻ നന്ദഗോപരുടെ വീട്ടിൽചെന്നു് ആ വിവരം അറിയിച്ചു. യശോദയും നന്ദഗോപരും ശ്രീകൃഷ്ണനേയും ബലരാമനേയും കംസന്റെ രാജധാനിയിലേക്കു് അയക്കുവാൻ ആദ്യം വിസമ്മതിച്ചു. ശ്രീകൃഷ്ണൻ അവരെ സമാധാനപ്പെടുത്തി ബലരാമനോടുകൂടി അക്രൂരന്റെ രഥത്തിൽ കയറി മഥുരയിലേക്കു പുറപ്പെട്ടു. കുറെ ദൂരം പോയപ്പോൾ ശ്രീകൃഷ്ണനേയും ബലരാമനേയും രഥത്തിൽ ഇരിക്കുവാൻ പറഞ്ഞു് അക്രൂരൻ പുണ്യനദിയായ യമുനയിൽ കുളിക്കുവാനിറങ്ങി. അദ്ദേഹം കംസന്റെ ദുരുദ്ദേശം അറിഞ്ഞിരുന്നതിനാൽ ശ്രീകൃഷ്ണനും ബലരാമനും ആപത്തു വരുവാൻ പോവുകയാണല്ലോ എന്നു ചിന്തിച്ചു വിഷാദിക്കുകയായിരുന്നു. അങ്ങനെ ചിന്തിച്ചുകൊണ്ടു് അക്രൂരൻ വെള്ളത്തിൽ മുങ്ങി. അപ്പോൾ വെള്ളത്തിനുള്ളിൽ ശ്രീകൃഷ്ണൻ ഇരിക്കുന്നതുകണ്ടു് അക്രൂരൻ ആശ്ചര്യ

പ്പെട്ടു. അടുത്ത ക്ഷണം ശംഖ്, ചക്രം, ഗദ, താമര എന്നിവ ഏന്തിയ നാലു തൃക്കൈകളോടും കിരീടം ഹാരം മുതലായ വയോടുംകൂടി ശ്രീമഹാവിഷ്ണു അക്രൂരനു ദർശനം നൽകി. അക്രൂരൻ ഭക്തിയോടുകൂടി വണങ്ങി സ്തോത്രം ചെയ്തു. അനന്തരം ആ രൂപം മറഞ്ഞു. അക്രൂരൻ കളികഴിഞ്ഞു് ആനന്ദത്താൽ രോമാഞ്ചം പൂണ്ടു് രഥത്തിൽ കയറി യാത്ര തുടങ്ങി. ശ്രീകൃഷ്ണൻ മന്ദഹാസം പൊഴിഞ്ഞുകൊണ്ടു ചോദിച്ചു — "വെള്ളത്തിൻെറ തണുപ്പു കൊണ്ടു അങ്ങേക്കു ണ്ടായ രോമാഞ്ചം ഇനിയും മാറിയില്ലായിരിക്കും."

അതുകേട്ടു് അക്രൂരൻ ഒന്നും പറയാതെ തലകുനിച്ചു. ശ്രീകൃഷ്ണനും ബലരാമനും മഥുരയിൽ എത്തി. അവിടെ ഒരിടത്തുവച്ചു് നല്ല പൂമാലകൾ എടുത്തു കൊണ്ടു പോകുന്ന ഒരു സ്ത്രീയെ കണ്ടു് ഒരു മാല തരണമെന്നാവ ശ്യപ്പെട്ടു ശ്രീകൃഷ്ണനു് അവൾ അനേകം നല്ല മാലകൾ കൊടുത്തു. അതുനിമിത്തം അളവില്ലാത്ത സമ്പത്തു് അവൾക്കു് നൽകി ശ്രീകൃഷ്ണൻ അനുഗ്രഹിച്ചു. വേറൊരി ടത്തു വച്ചു തന്നിൽ വളരെ ഭക്തിയുള്ളവളായ ഒരു കൂനിയെ കണ്ട ശ്രീകൃഷ്ണൻ അവളുടെ ശരീരത്തിലെ വളവുതീർത്തു് അവളെ അതിസുന്ദരിയാക്കി വിട്ടു.

ശ്രീകൃഷ്ണൻെറ ബലം പരീക്ഷിക്കുവാനായി കംസൻ തയാറാക്കി വച്ചിരുന്ന വില്ലെടുത്തു നിഷ്പ്രയാസം ശ്രീകൃഷ്ണൻ വളയ്ക്കുകയും ഒടിക്കുകയും ചെയ്തു. അപ്പോൾ കംസൻ

ഏല്പിച്ചിട്ടുണ്ടായിരുന്ന ചാണൂരൻ എന്നും മുഷ്ടികൻ എന്നും പേരായ ബലിഷ്ഠരായ രണ്ടു മല്ലന്മാർ ശ്രീകൃഷ്ണനെ ഹിംസിക്കുവാനായി ആക്രമിച്ചു. ഉടനെ ചാണൂരനെ ശ്രീകൃഷ്ണനും മുഷ്ടികനെ ബലരാമനും വധിച്ചു. ആ സമയം കംസന്റെ ഏർപ്പാടനുസരിച്ച് എതിർക്കാനായി വന്ന വലിയ ഒരു കൊമ്പനാനയെ ശ്രീകൃഷ്ണൻ വധിച്ചശേഷം അതിന്റെ രണ്ടു കൊമ്പുകളും എടുത്തുകൊണ്ടു മാളികയിൽ സ്ഥിതി ചെയ്തിരുന്ന കംസന്റെ സമീപത്തു ചെന്നു. തന്നെ നശിപ്പിക്കുവാൻ പല ഉപായങ്ങളും പ്രയോഗിച്ച കംസനെ പിടിച്ചു തള്ളിയിട്ട് അയാളുടെ മാറിൽ കയറി ഇരുന്നു ശ്രീകൃഷ്ണൻ അയാളെ നിഗ്രഹിച്ചു. കംസന്റെ എട്ടു സഹോദരന്മാരേയും ദുഷ്ടന്മാരായ കംസന്റെ എല്ലാ അനുയായികളേയും അപ്പോൾ തന്നെ ശ്രീകൃഷ്ണൻ ഇല്ലായ്മ ചെയ്തു. ദേവകൾ സന്തോഷിച്ചു പൂമഴ ചൊരിഞ്ഞു.

വളരെക്കാലമായി കംസൻ നിമിത്തം സങ്കടങ്ങൾ അനുഭവിച്ചുകൊണ്ടിരുന്ന ദേവകിയേയും വസുദേവനേയും ആശ്വസിപ്പിച്ചു. ശ്രീകൃഷ്ണനും ബലരാമനും അച്ഛനമ്മമാരായ അവരെ ആനന്ദിപ്പിച്ച് ദേവകിയുടെ പിതാവായ ഉഗ്രസേനനെ അവിടത്തെ രാജാവായി ശ്രീകൃഷ്ണൻ അഭിഷേകം നടത്തി. നാട്ടിലെ ജനങ്ങൾ ആനന്ദപരവശരായി. ഇങ്ങനെ വാസ്തവത്തിൽ അച്ഛനമ്മമാരായ

ദേവകീവസുദേവന്മാരേയും മാതാമഹനായ ഉഗ്രസേന മഹാരാജാവിനേയും സന്തോഷിപ്പിച്ചു കൊണ്ടു ശ്രീകൃഷ്ണനും ബലരാമനും അവിടെത്തന്നെ വസിച്ചു.

കുറെ ദിവസങ്ങൾ കഴിഞ്ഞു ശ്രീകൃഷ്ണൻ ജ്യേഷ്ഠനായ ബലരാമനോടുകൂടി സാന്ദീപനി എന്ന മഹർഷിയുടെ സമീപത്തു ചെന്നു സകല വിദ്യകളും പഠിച്ചു. അറുപത്തിനാലു ദിവസങ്ങൾ കൊണ്ട് എല്ലാ അറിവുകളും സമ്പാദിച്ചു ശേഷം ഗുരുനാഥനായ സാന്ദീപനിയുടെ ഭാര്യ ആഗ്രഹിച്ചതനുസരിച്ചു കുറെ കൊല്ലങ്ങൾക്കുമുമ്പു മരിച്ചുപോയിരുന്ന അവരുടെ ഒരു പുത്രനെ ശ്രീകൃഷ്ണൻ വീണ്ടും കൊണ്ടുവന്ന് അവരെ ഏല്പിച്ചു. വിദ്യാഭ്യാസം പൂർത്തിയാക്കിയതിനു ശേഷം ശ്രീകൃഷ്ണനും ബലരാമനും വീണ്ടും മഥുരയിൽ താമസമാക്കി.

കുറെ ദിവസങ്ങൾ കഴിഞ്ഞപ്പോൾ ശ്രീകൃഷ്ണൻ ദേവന്മാരുടെ ശില്പിയായ വിശ്വകർമ്മാവിനെ വരുത്തി ദ്വാരക എന്ന മനോഹരമായ ഒരു നഗരം പണിചെയ്യിച്ചു സ്വജനങ്ങളോടും പരിവാരങ്ങളോടും കൂടി അവിടെ ച്ചെന്നു താമസിച്ചു.

രേവതൻ എന്ന രാജാവു് തന്റെ പുത്രിയായ രേവതി എന്ന രാജകുമാരിയെ ബലരാമനു വിവാഹം ചെയ്തു.

കൊടുത്തു. വിദർഭരാജാവിൻെറ പുത്രിയായ രുഗ്മിണിയെ ശ്രീകൃഷ്ണൻ വിവാഹം ചെയ്തു.

സത്രാജിത്തു് എന്ന രാജാവിന്നു സൂര്യപ്രസാദത്താൽ ദിവസംതോറും വളരെ സ്വർണ്ണം ഉളവാക്കുവാൻ ശക്തിയുള്ള സ്യമന്തകം എന്ന ഒരു രത്നം ലഭിച്ചിരുന്നു. അതു തനിക്കു തരുമോ എന്നു ശ്രീകൃഷ്ണൻ ചോദിച്ചു. സത്രാജിത്തിന്നു് അതു സമ്മതമല്ലായിരുന്നു. ആ രത്നം ധരിച്ചുകൊണ്ടു സത്രാജിത്തിൻെറ അനുജനായ പ്രസേനൻ ഒരു ദിവസം കാട്ടിൽ നായാട്ടിന്നു പോയി. ഒരു സിംഹം പ്രസേനനെ വധിച്ചു സ്യമന്തകരത്നം അപഹരിച്ചു. ആ സിംഹത്തെ ജാംബവാൻ നിഗ്രഹിച്ചു സ്യമന്തകം സ്വാധീനപ്പെടുത്തി. പ്രസേനൻ തിരിച്ചുവരാത്തതറിഞ്ഞപ്പോൾ സത്രാജിത്തു് ശ്രീകൃഷ്ണൻ പ്രസേനനെ കൊന്നു സ്യമന്തകം അപഹരിച്ചിരിക്കാം എന്നു തെററിദ്ധരിച്ചു. അങ്ങനെ ശ്രീകൃഷ്ണനെപ്പററി ഒരപവാദം സത്രാജിത്തു പ്രചരിപ്പിച്ചു. ഈ അപവാദം തെററാണെന്നു തെളിയിക്കുവാൻ ശ്രീകൃഷ്ണൻ കാട്ടിൽ ചെന്നു് അന്വേഷണം നടത്തി. ജാംബവാൻ ശ്രീകൃഷ്ണനെ വന്ദിച്ചു സ്യമന്തകമണിയെപ്പററി നടന്ന സംഭവം വിവരിച്ചു് ആ രത്നം ശ്രീകൃഷ്ണന്നു സമ്മാനിച്ചു. രത്നവും കൊണ്ടു മടങ്ങിവന്ന ശ്രീകൃഷ്ണൻ അതിനെ സത്രാജിത്തിന്നു നൽകി. അപ്പോൾ സത്രാജിത്തു് പശ്ചാത്തപിക്കുകയും തൻെറ പുത്രിയായ സത്യഭാമയെ ശ്രീകൃഷ്ണന്നു്

വിവാഹം ചെയ്തുകൊടുക്കുകയും ചെയ്തു. സത്രാജിത്ത് മകളുടെ വിവാഹം സംബന്ധിച്ച് ആ സ്യമന്തകമണിയെ സ്ത്രീധനമായി കൊടുത്തു. അങ്ങനെ ശ്രീകൃഷ്ണനെപ്പററി പ്രചരിപ്പിച്ച അപവാദത്തിന്ന പ്രായശ്ചിത്തവും അനുഷ്ഠിച്ചു.

അക്കാലത്തു സാധുജനങ്ങളെ ഉപദ്രവിച്ചുകൊണ്ടിരുന്ന നരകാസുരന്റെ രാജ്യത്തു ചെന്നു ശ്രീകൃഷ്ണൻ ദുഷ്ടനായ നരകാസുരനെ വധിച്ചു ലോകത്തിന്ന് രക്ഷയുണ്ടാക്കി. നരകാസുരൻ കാരാഗൃഹത്തിൽ ബന്ധിച്ചിരുന്ന പതിനാറായിരം സൌന്ദര്യവതികളായ യുവതികളെ ശ്രീകൃഷ്ണൻ മോചിപ്പിച്ചു. അവരുടെ അഭിലാഷമനുസരിച്ചു ശ്രീകൃഷ്ണൻ ആ പതിനാറായിരം സ്ത്രീകളുടേയും രക്ഷാകർത്തൃത്വം ഏറെറടുത്തു.

അക്കാലത്തു യുധിഷ്ഠിരൻ ഒരു യാഗം നടത്തി. യാഗത്തിന്ന ശിശുപാലൻ മുതലായ അനേകം രാജാക്കന്മാർ ചെന്നിരുന്നു. യുധിഷ്ഠിരൻ തന്റെ ബന്ധുവും ഭക്തനുമായിരുന്നതിനാൽ ശ്രീകൃഷ്ണനും ആ യാഗത്തിന്ന പോയി. അവിടെ വച്ചു ശിശുപാലൻ ശ്രീകൃഷ്ണനെ അധിക്ഷേപിക്കുകയാൽ ദുഷ്ടനായ ശിശുപാലനെ ശ്രീകൃഷ്ണൻ നിഗ്രഹിച്ചു. അതുകഴിഞ്ഞു ദന്തവക്ത്രൻ എന്ന മറെറാരു

ദുഷ്ടന്മാരേയും നിഗ്രഹിച്ചു ശ്രീകൃഷ്ണൻ സാധുജനങ്ങളെ രക്ഷിച്ചു.

അധർമ്മമൂർത്തികളായ കൌരവന്മാർ പാണ്ഡവന്മാരോടു യുദ്ധം ചെയ്യുവാൻ തുടങ്ങിയപ്പോൾ ശ്രീകൃഷ്ണൻ തന്റെ ഭക്തനും ബന്ധുവുമായ അർജ്ജുനന്റെ തേർ തെളിക്കുന്ന ജോലി ഏറ്റെടുത്തു. ദുഷ്ടരെങ്കിലും ബന്ധുക്കളായ കൌരവന്മാരോടു യുദ്ധം ചെയ്യുവാൻ വൈമുഖ്യം പ്രകടിപ്പിച്ച അർജ്ജുനനു ശ്രീകൃഷ്ണൻ ജ്ഞാനോപദേശം ചെയ്ത് കൃത്യനിർവ്വഹണത്തിൽ ശ്രദ്ധയും ഉന്മേഷവും ഉളവാക്കി. അങ്ങനെ അർജ്ജുനനെ ഉദ്ദേശിച്ചു ശ്രീകൃഷ്ണൻ അരുളിച്ചെയ്ത ഉപദേശം ഭഗവദ്ഗീത എന്ന പേരിൽ പ്രസിദ്ധമായിത്തീൎന്നു.

ഘോരമായ ആ ഭാരത യുദ്ധത്തിൽ ശ്രീകൃഷ്ണന്റെ അനുഗ്രഹം സിദ്ധിച്ച പാണ്ഡവന്മാർ ദുഷ്ടരായ കൌരവന്മാരെ നശിപ്പിച്ചു വിജയം വരിച്ചു.

അപ്രകാരം ദുഷ്ടന്മാരെയൊക്കെ നിഗ്രഹിച്ചു ലോകത്തിനു രക്ഷ വരുത്തിയ ശ്രീകൃഷ്ണൻ സർവ്വവിധമായ ഐശ്വൎയ്യവും നിറഞ്ഞ ദ്വാരകയിൽ വസിച്ചു. അക്കാലത്തു കുചേലൻ എന്ന ഒരുസാധുബ്രാഹ്മണൻ പതിവ്രതയായ തന്റെ ഭാൎയ്യയോടുകൂടി ഒരു ചെററക്കുടിലിൽ

താമസിക്കുകയായിരുന്നു. പരമദരിദ്രനായ കുചേലനും അദ്ദേഹത്തിന്റെ ഭാര്യയും നിത്യവൃത്തി കഴിക്കുവാൻ വളരെ ക്ലേശിച്ചു. ഒരു ദിവസം ഭാര്യ കുചേലനോടു പറഞ്ഞു:—

"ലക്ഷ്മീപതിയായ ശ്രീകൃഷ്ണൻ അങ്ങയുടെ സഹപാഠിയാണല്ലൊ. സർവ്വേശ്വരനായ ആ ഭഗവാനെ ഒന്നു കണ്ടു നമ്മുടെ ക്ലേശങ്ങളെപ്പററി അറിയിച്ചാൽ അദ്ദേഹം എന്തെങ്കിലും സഹായം ചെയ്യാതിരിക്കുകയില്ല."

ഭാര്യ നിർബ്ബന്ധിച്ചതുകൊണ്ടു കുചേലൻ തന്റെ സഹപാഠിയായ ശ്രീകൃഷ്ണനെ കാണുവാൻ പുറപ്പെട്ടു. കല്ലും നെല്ലും കലർന്ന കുറെ അവൽ ഒരു തുണിയിൽ കെട്ടിയതു ശ്രീകൃഷ്ണനു കാഴ്ചവയ്ക്കാനായി ഭാര്യ തയാറാക്കിയിരുന്നതു് എടുത്തു കൊണ്ടാണു് കുചേലൻ പുറപ്പെട്ടതു്.

കുചേലൻ വളരെ ദൂരം നടന്നു ദ്വാരകയിൽ എത്തി. കോട്ടവാതലിൽ നിന്ന ഭടന്മാർ പ്രാകൃതവേഷത്തിൽ വന്ന ആ സാധു ബ്രാഹ്മണനെ തടഞ്ഞു നിറുത്തി. ആ സമയം മാളികയിൽമനോഹരമായ ഒരു കട്ടിലിൽ രുഗ്മിണി, സത്യഭാമ തുടങ്ങിയ ഭാര്യമാരോടുകൂടി സരസസംഭാഷണം ചെയ്തുകൊണ്ടിരുന്ന ശ്രീകൃഷ്ണൻ കോട്ടവാതലിൽ

നിൽക്കുന്ന കുചേലനെ കണ്ടു. പെട്ടെന്നു കട്ടിലിൽ നിന്നു കുതിച്ചുചാടി. മാളികയിൽ നിന്നിറങ്ങി അതിവേഗത്തിൽ ഓടിച്ചെന്നു ശ്രീകൃഷ്ണൻ കുചേലനെ ആശ്ലേഷിച്ചു. ദരിദ്രനായ ആ ബ്രാഹ്മണനെ ലക്ഷ്മീപതിയായ ശ്രീകൃഷ്ണൻ ആശ്ലേഷിച്ചു സൽക്കരിക്കുന്നതു കണ്ടു് എല്ലാവരും ആശ്ചര്യപ്പെട്ടു. ശ്രീകൃഷ്ണൻ കുചേലനെ കൂട്ടിക്കൊണ്ടു് ചെന്നു തന്റെ ഇരിപ്പിടത്തിൽ ഇരുത്തി സൽക്കാരങ്ങൾ ചെയ്തു ഒന്നിച്ചു പഠിച്ചിരുന്ന കാലത്തെ അനുഭവങ്ങൾ പറഞ്ഞു കുചേലനെ രസിപ്പിച്ചു. കുടുംബസ്ഥിതിയെപ്പററിയും പലതും ചോദിച്ചു. ലജ്ജയോടുകൂടി കുചേലൻ മറച്ചുവച്ചുകൊണ്ടിരുന്ന അവൽ ശ്രീകൃഷ്ണൻ ബലാൽക്കാരമായി പിടിച്ചുവാങ്ങി ഒരു പിടി എടുത്തു ഭക്ഷിച്ചു. വീണ്ടും ഭക്ഷിക്കുവാൻ രണ്ടാമത്തും ഒരു പിടി അവൽ എടുത്തപ്പോൾ രുഗ്മിണീദേവി അദ്ദേഹത്തിന്റെ കൈയ്ക്കു പിടിച്ചു തടുത്തു. ആദ്യത്തെ ഒരു പിടി അവൽ ശ്രീകൃഷ്ണൻ ഭക്ഷിച്ചപ്പോൾ തന്നെ കുചേലന്റെ ഭവനത്തിൽ സകല സമ്പത്തുക്കളും നിറഞ്ഞു കഴിഞ്ഞു. രണ്ടാമത്തും അങ്ങിനെ ഭക്ഷിക്കുകയാണെങ്കിൽ ലക്ഷ്മീദേവിയുടെ അവതാരമായ താൻ കുചേലന്റെ വീട്ടിൽ എന്നും ദാസ്യപ്രവൃത്തി ചെയ്യേണ്ടതായി വരുമായിരുന്നു എന്നു ഭയന്നാണ് രുഗ്മിണീദേവി അപ്രകാരം തടുത്തതു്.

കുചേലൻ ഒരു ദിവസം ശ്രീകൃഷ്ണന്റെ സല്ക്കാരങ്ങൾ അനുഭവിച്ച് ആനന്ദിച്ചതിനുശേഷം അടുത്തദിവസം തന്റെ പ്രാകൃതവേഷത്തിൽ തന്നെ യാത്ര പറഞ്ഞു് ദ്വാരകയിൽനിന്നു പുറപ്പെട്ടു. പോകുന്നസമയം കുചേലൻ തന്റെ ഭാര്യ പറഞ്ഞയച്ചിരുന്നതൊന്നും ശ്രീകൃഷ്ണനോട്ട് പറയാൻ കഴിഞ്ഞില്ലല്ലൊ എന്നു ചിന്തിച്ചു ഖേദിച്ചു വിഷാദത്തോടുകൂടെ നടന്നു വല്ല വിധത്തിലും തന്റെ വീട്ടിന്റെ സമീപത്തു ചെന്നു. എന്തൊരാശ്ചര്യം! തന്റെ ചെററക്കുടിൽ നിന്നിരുന്ന സ്ഥലത്തു സകല സമ്പത്തുക്കളും നിറഞ്ഞ മനോഹരമായ ഒരു മണിമന്ദിരം പ്രകാശിക്കുന്നതായിട്ടാണു കുചേലൻ കണ്ടതു്. വഴിതെററിപ്പോയതുകൊണ്ടു വീണ്ടും ദ്വാരകയിലുള്ള ശ്രീകൃഷ്ണന്റെ ഭവനത്തിൽ തന്നെ താൻ വന്നിരിക്കയാണോ എന്നു കുചേലൻ സംശയിച്ചു. അപ്പോൾ സർവ്വാഭരണങ്ങളും അണിഞ്ഞു സന്തോഷത്തോടുകൂടി തന്നെ എതിരേല്ക്കുവാൻ വന്ന ഭാര്യയെ കുചേലൻ കണ്ടു. കരുണാനിധിയായ ശ്രീകൃഷ്ണന്റെ അനുഗ്രഹം നിമിത്തം അളവില്ലാത്ത സമ്പത്തു് തനിക്കു സിദ്ധിച്ചിരിക്കുന്ന വിവരം അപ്പോഴാണു കുചേലൻ മനസ്സിലാക്കിയതു്. ലക്ഷ്മീപതിയായ ശ്രീകൃഷ്ണന്റെ മാഹാത്മ്യങ്ങൾ ഓർമ്മിച്ചു് ആനന്ദിച്ചുകൊണ്ടു കുചേലൻ കാലം നയിച്ചു.

ഈ വിധം അത്യാശ്ചര്യകരമായ മാഹാത്മ്യം നിറഞ്ഞതാണു ശ്രീകൃഷ്ണാവതാരമെന്നു മഹാത്മാക്കൾ ഘോഷിക്കുന്നു.

# ഖഡ്ഗി അവതാരം,

---

കലിയുഗത്തിന്റെ അവസാനമാകുമ്പോൾ ഭൂമിയിൽ ദുഷ്ടന്മാർ വർദ്ധിക്കുവാൻ ഇടയാകും. അപ്പോൾ സർവ്വേശ്വരൻ ഖഡ്ഗി എന്ന ഒരവതാരം സ്വീകരിക്കും എന്നു പുരാണങ്ങൾ ഘോഷിക്കുന്നു. കൈയ്യിൽ ഖഡ്ഗം വഹിച്ചു കുതിരപ്പുറത്തു കയറി സഞ്ചരിച്ച് ദുഷ്ടന്മാരെ നിഗ്രഹിച്ച് ലോകരക്ഷ വരുത്തുവാൻ ഉദ്ദേശിച്ചു മഹാവിഷ്ണു ഭാവികാലത്തു കൈക്കൊള്ളുവാൻ പോകുന്ന അവതാരമാണ് ഖഡ്ഗി അവതാരം. അങ്ങനെ ഒരവതാരം ഇനിയും വളരെക്കാലം കഴിഞ്ഞു സംഭവിക്കുമെന്നു ഹിന്ദുക്കൾ വിശ്വസിക്കുന്നു.

അങ്ങനെ മത്സ്യം, കൂർമ്മം, വരാഹം, നരസിംഹം, വാമനൻ, പരശുരാമൻ, ശ്രീരാമൻ, ബലരാമൻ, ശ്രീകൃഷ്ണൻ, ഖഡ്ഗി എന്ന പത്തവതാരങ്ങൾ സ്വീകരിച്ച് ലോകരക്ഷയ്ക്കായി പ്രവർത്തിക്കുന്ന സർവ്വേശ്വരനായ ശ്രീമഹാവിഷ്ണുവിന്റെ മാഹാത്മ്യം ഭാഗവതം തുടങ്ങിയ പുരാണങ്ങൾ രസപ്രദമായി വർണ്ണിച്ചിട്ടുണ്ട്.

ശുഭം.

## തിരുവിതാംകൂർ ദേവസ്വം ബോർഡ്

# പ്രസിദ്ധീകരണങ്ങൾ.

| | | രൂ. | ണ. | പൈ. |
|---|---|---|---|---|
| 1. | ശ്രീമദ്ഭഗവദ്ഗീത (കാലിക്കോ ബയൻറ്) | 1 | 0 | 0 |
| | (പേപ്പർബയൻറ്) | 0 | 8 | 0 |
| | വ്യാഖ്യാതാ ശ്രീ. പി. ശേഷാദ്രി അയ്യർ. | | | |
| 2. | വിദുരവാക്യം (വ്യാസഭാരതം) | 1 | 0 | 0 |
| | വ്യാഖ്യാതാ കവിതിലകൻ വടക്കുംകൂർ രാജരാജവർമ്മരാജാ. | | | |
| 3. | ശ്രീരാമായണകഥ | 0 | 4 | 0 |
| | ഗ്രന്ഥകർത്താ ശ്രീ. പി. ബാലകൃഷ്ണപിള്ള. | | | |
| 4. | ഭജനകീർത്തനങ്ങൾ (ഒന്നാംഭാഗം) | 0 | 4 | 0 |
| | സമ്പാദകർ, എഡിറ്റോറിയൽ കമ്മിററി. | | | |
| 5. | ശ്രീമഹാഭാരതം—ശാന്തിപർവ്വം. (എഴുത്തച്ഛൻ) | 0 | 8 | 0 |
| | വ്യാഖ്യാതാ ശ്രീ. പി. ബാലകൃഷ്ണപിള്ള. | | | |
| 6. | ശൈവകഥകൾ | 0 | 4 | 0 |
| | ഗ്രന്ഥകർത്താ ശ്രീ. പി. ശേഷാദ്രി അയ്യർ. | | | |
| 7. | ഭജഗോവിന്ദം | 0 | 6 | 0 |
| | വ്യാഖ്യാതാ (തമിഴ്) ചക്രവർത്തി രാജഗോപാലാചാരി അവർകൾ | | | |
| | മലയാള വിവർത്തകൻ ശ്രീ. പി. ശേഷാദ്രി അയ്യർ. | | | |
| 8. | ഗീതാപ്രകാശം | 0 | 4 | 0 |
| | ഗ്രന്ഥകർത്താ ശ്രീ. പി. ബാലകൃഷ്ണപിള്ള | | | |
| 9. | ശ്രീകൃഷ്ണചരിതം മണിപ്രവാളം— (കുഞ്ചൻനമ്പ്യാർ) ഒന്നും, രണ്ടും സർഗ്ഗങ്ങൾ സവ്യാഖ്യാനം. | 0 | 5 | 0 |
| | വ്യാഖ്യാതാ ശ്രീ. പി. ബാലകൃഷ്ണപിള്ള. | | | |

| | രൂ. | ണ. | പ. |
|---|---|---|---|
| 10. ദേവീഭാഗവതകഥകൾ | 0 | 4 | 0 |

ഗ്രന്ഥകർത്താ ശ്രീ കെ. ബാലരാമപ്പണിക്കർ.

| | | | |
|---|---|---|---|
| 11. മഹാഭാരതകഥകൾ | 0 | 4 | 0 |

ഗ്രന്ഥകർത്താക്കൾ ശ്രീ. ജെ. ദാക്ഷായണി അമ്മ,
ശ്രീ. കെ. ബാലരാമപ്പണിക്കർ.

| | | | |
|---|---|---|---|
| 12. ഭജനകീർത്തനങ്ങൾ – രണ്ടാംഭാഗം – (ലഘുവ്യാഖ്യാനത്തോടുകൂടിയതു്.) | 0 | 4 | 0 |

സമ്പാദകർ എഡിറ്റോറിയൽ കമ്മിററി.

| | | | |
|---|---|---|---|
| 13. അദ്ധ്യാത്മരാമായണം (അയോദ്ധ്യാകാണ്ഡം) | 1 | 8 | 0 |

വ്യാഖ്യാതാ ശ്രീ. പി. ബാലകൃഷ്ണപിള്ള.

| | | | |
|---|---|---|---|
| 14. സംസ്കൃതപ്രവേശിക (ഒന്നാംഭാഗം) | 0 | 8 | 0 |

സമ്പാദകർ എഡിറ്റോറിയൽ കമ്മിററി.

15. ഭാഗവതകഥകൾ

ഗ്രന്ഥകർത്താ ഡാക്ടർ പി. കെ. നാരായണപിള്ള.

16. ഭഗവദ്ഗീതാസാരം

ഗ്രന്ഥകർത്താ ശ്രീ. കെ. ബാലരാമപ്പണിക്കർ.

## തയാറായി വരുന്നവ.

17. ശ്രീകൃഷ്ണവിലാസം കാവ്യം 4-മുതൽ 5-വരെ സർഗ്ഗങ്ങൾ (സവ്യാഖ്യാനം).

വ്യാഖ്യാതാ ശ്രീ. കെ. ബാലരാമപ്പണിക്കർ.

18. ഭജനകീർത്തനങ്ങൾ – മൂന്നാംഭാഗം – (ലഘുവ്യാഖ്യാനത്തോടുകൂടിയതു്.)

സമ്പാദകർ എഡിറ്റോറിയൽ കമ്മിററി.

19. സനത്സുജാതീയം (വ്യാസഭാരതം)

വ്യാഖ്യാതാ കവിതിലകൻ വടക്കുംകൂർ രാജരാജവർമ്മരാജാ.

'BHASKARA PRESS', Trivandrum.